# ശക്തൻതമ്പുരാനും
# കൊടുങ്ങല്ലൂരും




പുത്തേഴത്തു രാമൻമേനോൻ,

ബി. ഏ., ബി. എൽ.





(സാഹിത്യപരിഷൽത്രൈമാസികത്തിൽനിന്നു പുനൎമ്മുദ്രിതം)

1116

സനാതനധൎമ്മം അച്ചുക്കൂടം, പെരുമാനൂർ, എറണാകുളം.

# ശക്തൻതമ്പുരാനും കൊടുങ്ങല്ലൂരും *

(പുത്തേഴത്തു രാമൻമേനോൻ ബി. ഏ., ബി. എൽ.)

കൊടുങ്ങല്ലൂരിന്റെ പ്രാചീനത, പ്രാമുഖ്യം, പ്രസിദ്ധി മുതലായതെല്ലാം ഗവേഷകന്മാരുടെ പരിശോധനകളില് കുടുങ്ങിക്കിടക്കുകയാണു്. "കൊടുങ്ങല്ലൂരി"ന്റെ ഉത്ഭവം എങ്ങനെയാണെന്നുള്ള കാൎയ്യത്തിൽ പോലും അവസാനതീൎപ്പുണ്ടായിട്ടില്ല. കൊടുംകല്ലൂർ, കൊടുംകാളിയൂർ, കൊടുംകുലയൂർ, കൊടും കോൾ ഊർ എന്നിങ്ങനെ ആ പദത്തെ ഓരോരുത്തർ ഓരോ വിധം വ്യാഖ്യാനിക്കുന്നു. ആധുനികകാലത്തെ കവിശ്രേഷ്ഠന്മാർ അതിനെ "കോടിലിംഗപുരം" എന്നു സംസ്കൃതീകരിച്ചിട്ടുമുണ്ടു്. മുചിരി, മുസ്സിരിസ് എന്നു തുടങ്ങിയ ചില പേരുകൾ ആദികാലത്തെ രാജ്യസഞ്ചാരികളും കച്ചവടക്കാരും കൊടുത്തിട്ടുള്ളതു് കൊടുങ്ങല്ലൂരിന്നാണെന്ന് ഒരുവിധം തീൎച്ചപ്പെട്ടിട്ടുണ്ടു്. കേരളചരിത്രത്തിൽ പ്രചുരപ്രചാരമുള്ള "മകോതയപുരം—പട്ടണം" കൊടുങ്ങല്ലൂരാണെന്നും തെളിഞ്ഞിട്ടുണ്ടു്. ചേരന്റെ തലസ്ഥാനമോ, കേരളന്റെ രാജധാനിയോ എന്തെങ്കിലുമായിരുന്നിരിക്കാവുന്ന "തിരുവഞ്ചിക്കുളം" കൊടുങ്ങല്ലൂരിൽ ചേൎന്നതല്ലെന്ന് ആൎക്കും പറയുവാനും തരമില്ല. പണ്ടെന്തൊക്കെ ആയിരുന്നാലും, ഉണ്ടായിരുന്നാലും "പണ്ടത്തെയും പറഞ്ഞു പടിക്കൽ ഇരിക്കേണ്ട" യോഗം കൊടുങ്ങല്ലൂരിനു കൈവന്നതായിക്കാണുന്നു. പോൎത്തുഗീസ്സുകാരുടെ കാലം മുതല്ക്കു്—ഡച്ചുകാരുടെ കാലത്തു വിശേഷിച്ചും—ഇംഗ്ലീഷാധിപത്യം സംസ്ഥാപിതമാകുന്നതു വരേയ്ക്കും, കൊടുങ്ങല്ലൂർരാജ്യം സ്വാതന്ത്ര്യം എന്നല്ലാ, സ്വൈരവും സമാധാനവുംതന്നെ അധികമായിട്ടൊന്നും അനുഭവിച്ചിട്ടില്ല. ചേററുവാദ്വീപിന്റെ തെക്കെത്തലയായിരുന്നതുകൊണ്ടും, ചേന്നമംഗലം, പറൂർ, ആലങ്ങാട് എന്നീ നാടുകളുടെ ഇടയ്ക്കു കിടന്നിരുന്നതുകൊണ്ടും, 'വയ്പിൻ'തുരുത്തിന്റെ അടുത്ത വടക്കെക്കരയായിരുന്നതുകൊണ്ടും, ക്രിസ്ത്വബ്ദം 16-ം 17-ം 18-ം ശതാബ്ദങ്ങളിൽ

---

* ശക്തൻതമ്പുരാനെപ്പററി എഴുതിവരുന്ന വിസ്തൃതമായ ഒരു പുസ്തകത്തിലെ ഒരദ്ധ്യായം.



കൊടുങ്ങല്ലൂർശീമ ആരുടേയും, ഓരോരുത്തരുടേയും, പലരുടേയും, ഇടയ്ക്കിടയ്ക്കു് അവനവൻേറയും ആയിട്ടങ്ങനെ കഴിഞ്ഞുകൂടി എന്നുതന്നെ പറയാം. ഇപ്പോൾ കൊടുങ്ങല്ലൂർ കൊച്ചീരാജ്യത്തിലെ ഒരു താലൂക്കു മാത്രമാണു്. എങ്കിലും, "കൊടുങ്ങല്ലൂർ ബഡ്ജററ്" ഒന്നു വേറെയാണു താനും. കൊടുങ്ങല്ലൂർരാജാവിനു് ആ രാജ്യത്തു യഥാൎത്ഥത്തിൽ യാതൊരു സ്വാതന്ത്ര്യാധികാരവും ഭരണാവകാശവും ഇല്ല. കൊടുങ്ങല്ലൂർ, കൊച്ചിസംസ്ഥാനത്തിൽ ചേൎന്ന ഒരു രാജ്യംമാത്രമാകുന്നു. ശക്തൻതമ്പുരാൻെറ കാലത്തു്, "കൊടുങ്ങല്ലൂർകാൎയ്യം" ഏറെക്കുറെ "കടിച്ചാൽ പൊട്ടാത്ത" ഒരു വാദവിഷയമായിരുന്നു.

കൊടുങ്ങല്ലൂർസ്വദേശിയും പഴമക്കാരനും പ്രസിദ്ധപണ്ഡിതനുമായ ശ്രീ കുന്നേഴത്തു പരമേശ്വരമേനോൻ അവർകൾ കൊടുങ്ങല്ലൂർ രാജവംശത്തെക്കുറിച്ചു് എഴുതിയിരിക്കുന്നതു് ഇപ്രകാരമാണു്: —

"അമ്പലപ്പുഴ, ഇടപ്പിള്ളി, പറൂർ, കൊടുങ്ങല്ലൂർ ഈ നാലു രാജാക്കന്മാരും ബ്രാഹ്മണർ—നമ്പൂതിരിമാർ—ആയിരുന്നു. അവർ പെരുമാളുടെ രാജധാനിയിൽ 'തേവാരികൾ' ആയിട്ടു് അനേകം തലമുറയായി രാജസേവ നടത്തീട്ടുള്ള ആഢ്യന്മാരായിരുന്നു. പെരുമാൾ കേരളരാജാക്കന്മാൎക്കു് അവരവരുടെ രാജ്യത്തെ ആധിപത്യം സ്വാതന്ത്ര്യമായി ദാനംചെയ്തപ്പോൾ, മേല്പറഞ്ഞ ബ്രാഹ്മണാഢ്യന്മാൎക്കും ഓരോ രാജ്യത്തെ ദാനം ചെയ്തു. അതിൽ അയിരാണിക്കുളംഗ്രാമത്തിൽപെട്ട പടിഞ്ഞാററി(ന്നി)യേടത്തു ഭട്ടതിരിക്കാണു് കൊടുങ്ങല്ലൂർരാജ്യം കിട്ടിയതു്. ആ ഭട്ടതിരിയുടെ വംശം വളരെ കാലത്തിന്നുശേഷം, സന്തതിവിച്ഛേദത്താൽ നാമാവശേഷമായി. ഒടുവിലത്തെ ഭട്ടതിരി 'ഐരൂർ ചാൎ(ൽ)ക്കര' എന്ന ക്ഷത്രിയരാജകുടുംബത്തിലെ ഒരു സ്ത്രീയുടെ ഭൎത്താവായിരുന്നു. ആ സ്ത്രീയിൽ അദ്ദേഹത്തിന്നു സന്താനങ്ങളുണ്ടായിരുന്നതിനാൽ തൻെറ പിന്തുടൎച്ചാവകാശം ആ സന്തതിപരമ്പരയ്ക്കു് അദ്ദേഹത്തിൽനിന്നും സിദ്ധിച്ചു. ആ ഐരൂർചാൽക്കരസ്വരൂപം കാലാന്തരത്തിൽ പല വംശമായി തിരിഞ്ഞു. ആ ശാഖക്കാരിൽ ചിലർ ഇന്നു വെള്ളാങ്ങല്ലൂരും (ഐരൂർമാളികക്കോവിലകം) പാലപ്പെട്ടിയിലും (ചാക്കരക്കോവിലകം, പാലപ്പെട്ടികോവിലകം) ഇന്നും വസിക്കുന്നുണ്ടു്. സാക്ഷാൽ "പൂഞ്ഞാർ"സ്വരൂപവും ഈ വംശത്തിൽനിന്നുണ്ടായതാണു്. ഐരൂർ ചാൽക്കര എന്ന മൂലകുടുംബംവകയായ ചില ഭൂസ്വത്തുക്കൾ ഇന്നും എനാമാക്കൽകെട്ടിന്നു വടക്കുകിഴക്കായി 'മതിൽക്കര' എന്നും 'ഉൗരകം'

എന്നും പറയപ്പെടുന്ന പ്രദേശങ്ങളിൽ 'കൊടുങ്ങല്ലൂർ എസ്റ്റേറ്റുവക' ദേശവഴികളായിട്ടുണ്ടു്. ഇതൊക്കെ ബ്രിട്ടീഷുമലബാറിലാണു്. എല്ലാ ശാഖക്കാരും അതു് അനുഭവിക്കുന്നുണ്ടു്.

"കൊടുങ്ങല്ലൂർതമ്പുരാക്കന്മാർ മൂപ്പുകിട്ടിയാൽ ഇന്നും സ്ഥാനാരോഹണം ചെയ്യുന്നതും ചെയ്യേണ്ടതും പണ്ടത്തെ പെരുമാൾരാജധാനികൂടുത്തുള്ള—ഇന്നും കണ്ടാൽ വിസ്മയംതോന്നുന്ന ശില്പവൈചിത്ര്യവും വിസ്താരൌന്നത്യങ്ങളുമുള്ള—'തൃക്കുലശേഖരപുരം' എന്ന വിഷ്ണുക്ഷേത്രത്തിലാണു്. അവിടെ 'വട്ടെഴുത്തിൽ' പല ശിലാരേഖകളുമുണ്ടു്.

"കൊടുങ്ങല്ലൂർതമ്പുരാക്കന്മാർ എഴുതിക്കൊടുത്തിട്ടുള്ള പഴയ തിരുവെഴുത്തുകളിൽ 'തെക്കുംകോവിൽ നാരായണവൎമ്മ തിരുകോവിലതി(ധി)കാരികൾ' എന്ന സ്ഥാനപ്പേരു് എഴുതിവന്നിരുന്നു. ആവക ലക്ഷ്യങ്ങൾ ഇന്നും ഈ ദിക്കിൽ ചിലരുടെ കൈവശത്തിലില്ലെന്നില്ല. 'നാരായണ' ശബ്ദം ബ്രാഹ്മണനാമമാണെന്നു സ്പഷ്ടമാണല്ലൊ.

"പെരുമാളുടെ അംഗരക്ഷകരായിരുന്ന 'ഒന്നുകുറെ ആയിരം' എന്ന നായർസൈന്യമാണു് 'ലോകർ' എന്ന പേരിൽ ഇന്നും കൊടുങ്ങല്ലൂർ ശ്രീകുരുംബക്കാവിൽ 'കൂട്ടം' ഇരിക്കുകയും, കൊടുങ്ങല്ലൂർതമ്പുരാനെ 'നയനാർ' എന്ന സ്ഥാനത്തു വാഴിച്ചു് അവരുടെ പരദേവതയായ ഭഗവതിയുടെ ക്ഷേത്രരക്ഷകനായി മാസംതോറും ഒന്നാംതിയ്യതിയും, താലപ്പൊലി, ഭരണി, മുതലായ ആണ്ടുവിശേഷങ്ങളിലും അകമ്പടി സേവിക്കുകയും ചെയ്തുവരുന്നതു്.

"കൊടുങ്ങല്ലൂർതമ്പുരാനും 'ഒന്നുകുറെ ആയിരം' യോഗക്കാരും ആയിട്ടുള്ള അന്യോന്യസംബന്ധത്തേയും മററും കുറിച്ചു് ഇനിയും പല സംഗതികളും വിസ്തരിക്കുവാനുണ്ടു്."

[കൊടുങ്ങല്ലൂർ, 'ചേററുവാടിയിൽ' ഉൾപ്പെട്ടതാകകൊണ്ടു്, "ശക്തൻതമ്പുരാനും ചേററുവാമണപ്പുറവും" എന്ന അദ്ധ്യായത്തിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ള പല സംഗതികളും കൊടുങ്ങല്ലൂരിന്നും ബാധകമായിട്ടുള്ളവയാണെന്നു പറയേണ്ടതില്ലല്ലൊ. 'ഗൊല്ലനീസ്സി'ൻെറ മെമ്മോറാണ്ടത്തിൽ കൊടുങ്ങല്ലൂർരാജവംശത്തിന്നു് സാമൂതിരിയുടെ സ്വരൂപത്തിലെ പിതൃസ്ഥാനം ഉണ്ടെന്നും, ഐരൂർരാജകുടുംബം കൊടുങ്ങല്ലൂരിൻെറ ഒരു താവഴിയാണെന്നും എഴുതിയിരിക്കുന്നതു് ഇവിടെ സ്മരണീയവുമാകുന്നു. എന്നുമുതല്ക്കു് എന്നു തീൎത്തുപറഞ്ഞുകൂടെങ്കിലും,

1717 വരെ കൊടുങ്ങല്ലൂർ (ചേററുവാദ്വീപുമുഴവനം) സാമൂതിരിക്ക് അധീനമായിരുന്നു എന്നും ആ കൊല്ലത്തിൽ ലന്തയും സാമൂതിരിയുംതമ്മിലുണ്ടായ കരാറുപ്രകാരമാണ് അതു ലന്തയ്ക്കു വിട്ടുകിട്ടിയതെന്നും, അതിനുശേഷം 1776 വരെ ആ രാ ്യം ലന്തക്കാരുടെ കൈവശത്തിലായിരുന്നു എന്നും, ആ വഷത്തിൽ ഹൈദർ നവാബിൻെറ ആളായ 'സേർദർഖാൻ' ചേററുവാ കീഴടക്കിയതോടുകൂടി കൊടുങ്ങല്ലൂരും നവാബിന്ന് അധീനപ്പെട്ടു എന്നും മററും ആ അദ്ധ്യായത്തിൽ വിവരിച്ചിരിക്കുന്നതിലേയ്ക്കു വായനക്കാരുടെ ശ്രദ്ധയെ തിരിച്ചു കൊള്ളുന്നു.]

'ചേററുവാ'യിൽ കൊടുങ്ങല്ലൂർ ഉൾപ്പെടുമോ എന്ന സംഗതി, ഇംഗ്ലീഷുകാരും ശക്തൻതമ്പുരാനും തമ്മിൽ ഉണ്ടായിത്തീൎന്ന വലിയ തക്കങ്ങളിൽ ഒന്നായിരുന്നു. ശ്രീരംഗപട്ടണത്തെ സന്ധിപ്രകാരം "ചേററുവാ" ടിപ്പുവിൽനിന്ന് ഇംഗ്ലീഷുകമ്പനിക്കാൎക്കു കിട്ടിയതോടൊപ്പം കൊടുങ്ങല്ലൂരും കിട്ടി എന്ന് അവരും, അതില്ലാ, "കൊടുങ്ങല്ലൂർശീമ" വേറെതന്നെയാണെന്നും അതു തനിക്കു ലന്തക്കമ്പനിക്കാരോടു കിട്ടിയതാണെന്നും ഇംഗ്ലീഷുകാൎക്ക് അവകാശപ്പെട്ടതേ അല്ലെന്നും ശക്തൻതമ്പുരാനും, ബലമായി വാദിച്ചു. കൊ: വ: 965-ൽ (1790-ൽ)ശക്തൻതമ്പുരാനും ഇംഗ്ലീഷുകാരും തമ്മിൽ ഇദംപ്രഥമമായുണ്ടായ കരാറിൽ—മിസ്റ്റർ പൌണിയുടെ കരാറിൽ—കൊച്ചിക്ക് ഇംഗ്ലീഷുകാർ മടക്കിക്കൊടുക്കേണ്ട രാജ്യങ്ങളുടെ പട്ടികയിൽ, "ചേററുവാമണപ്പുറം, പതിനെട്ടരയാളം, കാര, തൃപ്രയാർ, കൊടുങ്ങല്ലൂർനാട്, തിരുവഞ്ചിക്കുളം, എടത്തുരുത്തി" എന്നിങ്ങനെ തിരിച്ചുതിരിച്ചുതന്നെ ചേൎത്തിട്ടുമുണ്ടായിരുന്നു. 'ചേററുവാരാജ്യം' കമ്പിനിക്കാർ സ്വാധീനപ്പെടുത്തിയ ഉടൻതന്നെ, 1790 നവമ്പർ 26-ാംനു-, ഒരു കൊല്ലത്തേയ്ക്കു പാട്ടത്തിനായി കൊച്ചിരാജാവിനെ ഏല്പിച്ചു രേഖയും വാങ്ങി. ആ രേഖയിൽ"...വെകുമാനപ്പെട്ട കമ്പനിയാരവർകൾ ചേത്തുവാദ്വീപൈ ജയിത്തു സ്വാധീനമായി പിടിച്ചു കൊണ്ടാർകൾ. കമ്പനികാരിയ പ്രമാണമായിരിക്കാറ നമ്മൈ അതൈ കൊച്ചിരാമവൎമ്മരാജാ അവർകളുക്കു ഒരു സംവച്ചരത്തുക്കു നാല്പത്തുനായിരം രൂപായിക്കു കുത്തകൈ കൊടുക്കുംപടിയായി നമുക്കു കല്പിച്ചു വന്തിതു. ആനാൽ ചേത്തുവാദ്വീപൈ ഒരു സംവച്ചരത്തിക്കുമാത്തിരം താങ്കൾക്കു കൊടുക്കിറേൻ" എന്നാണ് എഴുതിയിരിക്കുന്നതു്.

സന്ധിക്കരാറിൽ വാക്കുകളെ സംബന്ധിച്ചു ചില വ്യത്യാസങ്ങൾ കാണപ്പെട്ടതു് കൂടുതൽ വൈഷമ്യത്തെ ഉണ്ടാക്കി. ഇംഗ്ലീഷിൽ എഴുതീട്ടുള്ള കരാറിൽ "കൊടുങ്ങല്ലൂർ വില്ലേജ്" എന്നും, മലയാളത്തിൽ എ

ഴുതി സാക്ഷ്യപ്പെട്ട രാജാവിനു കൊടുത്തിട്ടുള്ളതിൽ "കൊടുങ്ങല്ലൂർ ശീമ" എന്നുമാണ് എഴുതിയിരുന്നത്. ഈ "കൊടുങ്ങല്ലൂർ ശീമ" എന്ന വാക്കിനെ പിടിച്ചായിരുന്നു ശക്തൻതമ്പുരാൻ പ്രധാനമായി വാദം നടത്തിയത്. "കൊടുങ്ങല്ലൂർരാജാവു നമ്മുടെ ജാതിക്കാരനാണ്. ആ രാജ്യത്തുനിന്നുള്ള ആദായം രാജാവുതന്നെയാണ് പണ്ടുകാലങ്ങളിൽ ചിലവിട്ടിരുന്നത് എങ്കിലും, നമ്മുടെ ചൊല്പടിക്കു നടക്കുകയും നമ്മുടെ യുദ്ധങ്ങൾക്ക് ആവശ്യപ്രകാരം ആളും അൎത്ഥവും അയയ്ക്കുകയും ചെയ്തിരുന്നു. അങ്ങനെ ഇരിക്കുമ്പോൾ 949-ൽ ഹൈദരാലിഖാന്റെ ഒരു സൈന്യത്തോടുകൂടി ശ്രീനിവാസറാവു ആക്രമണത്തിന്ന് എത്തുകയും നാം പണം കൊടുത്ത് അദ്ദേഹത്തെ തിരിച്ചയയ്ക്കുകയും ചെയ്തു. അതിൽ കൊടുങ്ങല്ലൂരിന്റെ വീതവും നാം കൊടുത്തു കഴിഞ്ഞിരിക്കുന്നു, അന്നുമുതല്ക്കു കൊടുങ്ങല്ലൂർശീമയിലെ പിരിവുകൾ നാം തന്നെ എടുത്തു വരുന്നു. അതിന്നിടയ്ക്കാണ് 952-ൽ ഹൈദരുടെ മറെറാരു സേനാനായകനായ സേർദർഖാൻ വീണ്ടും എത്തിച്ചേൎന്നതു്. അപ്പോൾ നാം അന്നുവരെയുണ്ടായിരുന്ന ബാക്കിയെല്ലാം തീൎക്കുകയും, മേലിൽ കൊല്ലംതോറും മുപ്പതിനായിരം വരാഹൻ വീതം ബോദ്ധ്യപ്പെടുത്തുവാൻ ഏല്ക്കുകയും ചെയ്തു. ആ മുപ്പതിനായിരം കൊടുങ്ങല്ലൂരിന്റെ വീതംകൂടി ഉൾപ്പെട്ടതാകുന്നു. 'കൊച്ചിക്കും കൊടുങ്ങല്ലൂരിന്നുംകൂടി മുപ്പതിനായിരം' എന്നെഴുതീട്ടുള്ള രശീതികളും നമ്മുടെ പക്കൽ ഉണ്ട്. എന്നാൽ സേർദർഖാൻ അവിടന്ന് ഡച്ചിന്റെ നേരെ എതിൎത്തപ്പോൾ, ഡച്ചു നമുക്കും താല്പൎയ്യപ്പെട്ടവരാകകൊണ്ടും, നവാബും നാമും സഖ്യത്തിലാകയാലും നാം ഒന്നിനും പോകാതെ ഒതുങ്ങി ഇരിക്കയും കൊടുങ്ങല്ലൂർരാജാവിനെ കുടുംബസഹിതം നമ്മുടെ അടുക്കൽ വരുത്തിപ്പാൎപ്പിക്കയും ചെയ്തു. അക്കാലത്ത് കൊടുങ്ങല്ലൂരെ മുതലെടുപ്പ് സേർദർഖാൻതന്നെ നടത്തുകയും കോഴിക്കോട്ട് അടയ്ക്കുകയും ചെയ്തു. അപ്പടിക്ക് 966വരെ നടന്നു. എന്നാൽ അത്രയും സംഖ്യ അതാതാണ്ടിൽ, നാം കൊടുക്കേണ്ടു മുപ്പതിനായിരത്തിൽ നമുക്കു കുറവു കിട്ടീട്ടുള്ളതുമാകുന്നു. അപ്പൊഴത്തും നമ്മുടെ സ്വന്തമായ പതിനെട്ടരയാളവും കാരയും നാംതന്നെ നോക്കിവന്നു." ഇതായിരുന്നു ശക്തൻതമ്പുരാന്റെ വാദഗതിയുടെ ചുരുക്കം.

969 ചിങ്ങം 22-ാംനു- ശക്തൻതമ്പുരാൻ അന്നത്തെ മലബാർ സൂപ്രവൈസർ മിസ്റ്റർ "ഫാർമർ"സായ്പിന്റെ എഴുത്തിന് അയച്ച മറുപടിക്കത്തുതന്നെ താഴേ ഉദ്ധരിക്കുന്നു. അതിൽനിന്ന്, അനുപമേയമായ അവിടത്തെ ഭാഷയിൽതന്നെ, അദ്ദേഹത്തിന്റെ ഉറച്ച നിലയും തികച്ച ന്യായവും വായിച്ചറിയാറുന്നതാണ്.

"ടിപ്പുസുൽത്താൻ കുമ്പഞ്ഞിക്കു് എഴുതിത്തന്ന ജമാവന്തിയിൽ 'കൊടുങ്ങല്ലൂർശീമയ്ക്കു് ഇത്ര പണം' എന്നുംകൂടെ എഴുതിയിരിക്കകൊണ്ടു്, അവിടെ നീതിപണം എടുപ്പിക്കേണ്ടതിന്നു താശീൽദാരെ അയച്ചിരിക്കുന്നു എന്നും, അതിന്നു നാം തടവുചെയ്യപോകരുതു് എന്നും അല്ലൊ തങ്ങൾ പേൎക്കു എഴുതിവന്ന കടദാസ്സിൽ ആകുന്നതു്. നമുക്കു് അവകാശപ്പെട്ട രാജ്യങ്ങൾക്കു് അത്രെ നാം ബഹുമാനപ്പെട്ട കുമ്പഞ്ഞിയുമായി ഉടമ്പടി എഴുതിപ്പിടിച്ചു്, മൂന്നു സംവത്സരമായിട്ടു കപ്പപ്പണവും ബോധിപ്പിച്ചു വരുന്നതു്. നവാബ് ഹൈദരാലീഖാൻ ബലത്തോടുംകൂടി കോഴിക്കോട്ടുവന്നു് രാജ്യങ്ങൾ ഒതുക്കിയതിൻെറ ശേഷം, നെടുങ്കോട്ടയ്ക്കു പുറത്തു നമുക്കുള്ള രാജ്യങ്ങൾക്കു പറഞ്ഞുവെച്ച കപ്പം ബോധിപ്പിക്കണമെന്നു് ഇങ്ങോട്ടു ചോദിക്കകൊണ്ടും, ബലത്തോടുംകൂടി വന്നിരിക്കുമ്പോൾ പറഞ്ഞുവെച്ച കപ്പം കൊടുക്കാഞ്ഞാൽ, രാജ്യം ഒതുക്കിക്കൊള്ളുമല്ലൊ എന്നു ഭയപ്പെട്ടും, 952-ാമാണ്ടിൽ ഹൈദരാലിഖാനു കപ്പം കൊടുക്കേണ്ടതിന്നു പറഞ്ഞുവെച്ചു് എഴുതിപ്പിടിക്കുമ്പോൾ, കൊടുങ്ങല്ലൂരു നമുക്കു പ്രത്യേകം ഉള്ള ശീമ ആകകൊണ്ടു്, കൂടെക്കൂട്ടി കപ്പം ബോധിപ്പിക്കത്തക്കവണ്ണം എഴുതിച്ചു് കപ്പവും കൊടുത്തുകൊണ്ടുവരുമ്പോൾ, ലന്തക്കുമ്പഞ്ഞിക്കുള്ള ചെററുവാമണപ്പുറം നവാബ് ഒതുക്കി, കൊടുങ്ങല്ലൂർ കോട്ടയ്ക്കുനേരേ പട എടുക്കകൊണ്ടു മണപ്പുറം ശീമയ്ക്കും കൊടുങ്ങല്ലൂർ കോട്ടയ്ക്കും മദ്ധ്യേ കൊടുങ്ങല്ലൂർശീമ ആകകൊണ്ടും, ഏറിയ പാളയം കൊടുങ്ങല്ലൂർ ശീമയിൽവന്നു പാൎത്തുകൊണ്ടു്, കോട്ടയ്ക്കുനേരെ യുദ്ധം ചെയ്കകൊണ്ടും, ആ സമയത്തു നമ്മുടെ ആളുകൾ അവിടെ പോക ഉണ്ടായതും ഇല്ല. നവാബായിട്ടു പറഞ്ഞുവെച്ചതിൻവണ്ണം കൊടുങ്ങല്ലൂർശീമയ്ക്കും കൂടി കൂട്ടി നാം കപ്പപ്പണം ബോധിപ്പിച്ചുകൊണ്ടുവരികയും ചെയ്തു. ആ പണം ബോധിപ്പിച്ചിരിക്കുന്നതിന്നു്, കൊടുങ്ങല്ലൂര വകകൂടിപ്പററിയ പ്രകാരത്തിന്നു നമുക്കു രശീതികളും എഴുതിത്തന്നിട്ടുണ്ടു്. മൂന്നു രശീതികളുടെ പകൎപ്പുകൾ കൊടുത്തയയ്ക്കുന്നു. നവാബും ഡച്ചുകുമ്പഞ്ഞിയും കൂടി കൊടുങ്ങല്ലൂർ വെച്ചു പട ഉണ്ടായന്നു നമ്മുടെ കൊടുങ്ങല്ലൂർ ശീമ നശിച്ചു് ഏറിയ ചേതങ്ങൾ വരികകൊണ്ടു്, ആ അവസ്ഥകൾ ടിപ്പുസുൽത്താനെ ബോധിപ്പിച്ചാറെ, കപ്പപ്പണം ഏതാനും നമുക്കു കുറച്ചുതന്നും ഇരിക്കുന്നു. ഇപ്രകാരം നടന്നുവരുമ്പോൾ, ടിപ്പുസുൽത്താൻ നമ്മുടെ രാജ്യങ്ങളും ഒതുക്കി, ക്ഷേത്രങ്ങൾ ആദിയായിട്ടുള്ളതും കളഞ്ഞു്, ഏറിയനാശംവരുത്തുകകൊണ്ടു്, ഇനിമേൽ ടിപ്പുസുൽത്താൻെറ സ്നേഹം നമുക്കു വേണ്ട, എന്നുംവെച്ചു്, ബഹുമാനപ്പെട്ട കുമ്പഞ്ഞിയുടെ സ്നേഹത്തെ നാം പ്രാൎത്ഥിച്ചു്, അപ്രകാരത്തിന്നു് വെമ്പായിലെ ജനറാൾനും ജന

പട്ടണത്തിലേക്കും നാം എഴുതിക്കൊടുത്തയച്ചതിന്റെ ശേഷം, ജന്ന പട്ടണത്തിൽനിന്ന നമുക്ക കടദാസ്സ് എഴുതിവന്നതിൽ, ബഹുമാനപ്പെട്ട കുമ്പഞ്ഞിയെ വിശ്വസിച്ചു നടന്നുകൊണ്ടാൽ കുമ്പഞ്ഞീന്ന മാനമര്യാദയായിട്ടു നടത്തിച്ചു രക്ഷിച്ചുകൊള്ളുമെന്നും, "മെസ്തർപൌണി"യായിട്ടു കണ്ടു കാര്യങ്ങൾ പറഞ്ഞുവെച്ചു തീർത്തുകൊള്ളണമെന്നും, എഴുതിവരികയും ചെയ്തു. അതുകൊണ്ടു നമ്മുടെ പരമാൎത്ഥങ്ങൾ ഒക്കെയും മെസ്തർപൌണിയെ ബോധിപ്പിച്ച്, നവാബായിട്ടു പറഞ്ഞുവെച്ച് എഴുതിപിടിച്ച കടദാസ്സുകളും കാട്ടിക്കൊടുത്തു്, ബോധിപ്പിച്ച്, നെടുങ്കോട്ടയ്ക്കു പുറത്തു നമുക്കുള്ള രാജ്യങ്ങൾക്കു കുമ്പഞ്ഞിക്കു കപ്പപ്പണം ബോധിപ്പിച്ചു നടന്നുകൊള്ളേണ്ടു പ്രകാരത്തിന്ന്, ഇനിന്നാവണ്ണമെന്നുവെച്ച്, അപ്രകാരത്തിന്ന് ഒക്കെയും, മെസ്തർപൌണിയുടെ കടദാസ്സും നമ്മുടെ കടദാസ്സുംകൂടെ ജെന്നപട്ടണത്തേക്ക് അയയ്ക്കയും, അതിന്റെ ശേഷം വൎത്തമാനങ്ങൾ ഒക്കെയും 'ചാർട്ട്' കണ്ണൽവാലിസ്സി'നെയും ബോധിപ്പിച്ച്, ജന്നപട്ടണത്തുവെച്ചു ഉടമ്പടി എഴുതി, 'നിയോഗന്മാരു'ടെ ഒപ്പും ഇട്ട് കുമ്പഞ്ഞിമുദ്രയുംവെച്ച്, ഉടമ്പടിക്കടദാസ്സ് ഇങ്ങോട്ടു കൊടുത്തയയ്ക്കുകൊണ്ടു്, മെസ്തർപൌണിയുടെ പററിൽതന്നെ ഇന്നേവരെയ്ക്കും ആ ഒടമ്പടിയിൽ ഒരു ഭേദം കൂടാതെ നമ്മെക്കൊണ്ടു നടത്തിച്ചുകൊണ്ടുവരുമ്പോൾ, ഇപ്പോൾ നമ്മുടെ വക കൊടുങ്ങല്ലൂർശീമയിൽ കുമ്പഞ്ഞിയിൽനിന്ന തഹശീൽദാരനെ ആക്കി നീതിപണം പിരിപ്പിക്കുക എന്ന വന്നാൽ അതു നമുക്ക എത്രയും വളരെ സങ്കടമായിട്ടുള്ള കാൎയ്യമത്രെ ആകുന്നതു്. ഇക്കാൎയ്യത്തിൽ നമുക്ക വളരെ വിസ്മയം തോന്നുകയുംചെയ്തു. ചേറവാശീമ വേറെ ആയിട്ടും, കൊടുങ്ങല്ലൂർശീമ വേറെ ആയിട്ടും കീഴിൽ ഏറിയൊരു കാലമായി നടന്നുപോന്നിരുന്ന പ്രകാരങ്ങൾ ഒക്കെയും രാജ്യത്തുള്ള എല്ലാവൎക്കും ബോധിച്ചിരിക്കുന്നതിലും വിശേഷിച്ച് ലന്തക്കുമ്പഞ്ഞിസ്ഥാനത്തുള്ളവർക്കും ... തങ്ങൾ വിചാരിക്കുമ്പോഴും ബോധിക്കയും ചെയ്യുമല്ലൊ....."

ഈ തിരുവെഴുത്തിൽനിന്ന കൊടുങ്ങല്ലൂർവഴക്കിന്റെ വഴികളെല്ലാം വിശദമാകുന്നുണ്ട്. ഇതുപോലെ ഇനിയും ചില എഴുത്തുകൾ കാണുന്നുണ്ട്. അവയിലെ സാരാംശങ്ങൾ സംഗ്രഹിച്ചും മററുമാണ് ഈ അദ്ധ്യായം രചിക്കപ്പെട്ടിട്ടുള്ളതു്. മാതൃകയ്ക്കായി ഒരെഴുത്തു മാത്രം—അതുതന്നെയും ആ വിഷയത്തിൽ എത്താണ്ട് ഒന്നാമതായുണ്ടായ എഴുത്തു മാത്രം—ഇവിടെ അങ്ങനെതന്നെ എടുത്തു ചേൎത്തിട്ടുള്ളതാണ്. എഴുത്തുകുത്തുകളിൽ ശക്തൻതമ്പുരാൻ ഒട്ടും പിന്നോക്കമായിരുന്നില്ലെന്നു പറയേണ്ടതില്ലല്ലൊ.

മലബാർകമ്മീഷണർമാക്ക് ശക്തൻതമ്പുരാൻെറ ന്യായങ്ങളൊന്നം അത്ര ബോധിച്ചില്ലെന്നം, അതിൽ ചിലതിൻെറ യാഥാൎത്ഥ്യത്തെത്തന്നെ അവർ സംശയിച്ചു എന്നും, വഴിയെ കാണാവുന്നതാണ്. എന്നാൽ അവക്കും ശക്തൻതമ്പുരാൻ കെട്ടിയ വലയിൽ കുടുങ്ങി അവിടെക്കിടന്നു പിടയുവാനല്ലാതെ, തൽകാലം നിവൃത്തിയുണ്ടായിരുന്നില്ല. "എന്തെങ്കിലും ന്യായം പറഞ്ഞൊപ്പിച്ചിട്ടു വേണം തീൎച്ചചെയ്യുന്നതിന്നു" എന്ന് അവക്കുണ്ടായിരുന്ന നിശ്ചയം ആദരണീയംതന്നെയാകുന്നു. ആ വ്രതം അവർ ഒരിക്കലും ഉപേക്ഷിച്ചില്ലെന്നും ബഹുമാനപുരസ്സരം സമ്മതിക്കുകതന്നെ വേണം. അവരുടെ ഒരു റിപ്പോൎട്ടിൽ ഇങ്ങനെ പറയുന്നു:—"വല്ലാത്ത വാദച്ചുഴിയിൽ ഞങ്ങൾ പെട്ടുപോയി. സംഭവങ്ങളുടേയും സംഗതികളുടേയും യാഥാൎത്ഥ്യം തികച്ചും അറിയുന്നതിന്നു് ഒരു വഴിയുമുണ്ടായിരുന്നില്ല. സത്യം തെളിയിക്കാൻ സാധിക്കുമായിരുന്നവർ കൊടുങ്ങല്ലൂർതമ്പുരാനും, ഡച്ചുഗവർണ്ണരുമായിരുന്നു. കൊച്ചിരാജാവു പിടിച്ചുവെച്ചിരുന്ന കൊടുങ്ങല്ലൂർതമ്പുരാനെ കാണാൻ തന്നെ കിട്ടിയില്ല. ഡച്ചുകാക്ക് കൊച്ചിയിലേയ്ക്കു ഞങ്ങൾ എഴുതി അയച്ചു. "ആങ്കൾബെക്ക്" ഗവർണർ കൊടുത്തയച്ച മറുവടി ഒരു തുമ്പും വാലും ഇല്ലാത്തതായിരുന്നു. അതിൽ ചില ഭാഗം നോക്കിയാൽ ചേറുവാമണപ്പുറത്ത് എല്ലാം പെട്ടമെന്നു തോന്നും; മററു ചില കാൎയ്യങ്ങൾ കണ്ടാൽ ചേററുവാ മൂന്നു രാജ്യമാകുന്നെന്ന് അനുമാനിക്കണം. ഒരു കാൎയ്യം തീൎച്ചയാണ്. ചേററുവാദ്വീപു മുഴുവനും ഒന്നിച്ച് 1717 മുതൽ 1776 വരേയ്ക്കുള്ള കാലം അത്രയും ഡച്ചിൻെറ കൈവശത്തിൽ നിന്നിട്ടില്ല."

സംഗതികൾ മേൽപ്രകാരമിരുന്നതിനാൽ ഗത്യന്തരമില്ലാതെ കമ്മീഷണർമാർ ഐരൂർരാജാവിനെക്കണ്ടു ചോദിക്കുവാൻ തീൎച്ചപ്പെടുത്തി. അദ്ദേഹം സാമൂതിരിക്കുററുകാരനായിരുന്നു എന്നു റിപ്പോൎട്ടിൽതന്നെ ഉണ്ടു്. ഐരൂർതമ്പുരാൻെറ കഥാകഥനം താഴെചേക്കും പ്രകാരമായിരുന്നു. "ചേററുവായിൽ യഥാൎത്ഥത്തിൽ എല്ലാം പെട്ടം. എന്നാൽ സാധാരണ പറയുമ്പോൾ ചേററുവാ എന്നും മണപ്പുറം എന്നും കൊടുങ്ങല്ലൂർ എന്നും തിരിച്ചാണ് പറയുക. ചേററുവാ മൂന്നുരാജ്യം തന്നെയാണ്. സാമൂതിരി ഈ മൂന്നു രാജ്യവും കീഴടക്കി. ചുങ്കം, ചങ്ങാതം, പുരുഷാന്തരം, ഇതൊക്കെ പിരിച്ചു. 1715 വരെ എല്ലാവരും സാമൂതിരിക്കു വഴിപ്പെട്ടുപോന്നു. അക്കാലത്തു സാമൂതിരി കൊച്ചിരാജ്യത്തേയ്ക്കു കടന്നു. അപ്പോൾ കൊച്ചി ലന്തയെ കൂട്ടുപിടിച്ചു. അവർ സാമൂതിരിയെ ചേററുവായിൽനിന്ന് ഓടിച്ചു. അങ്ങനെ 1754 വരെ ചേററുവാ ലന്തക്കാർ കൈവ

ശം വെച്ചു. അന്നു സാമൂതിരി വലിയ പട ഒരുക്കി വീണ്ടും വന്നു. കൈ പിടിച്ചു. കൊടുങ്ങല്ലൂർകോട്ട മാത്രം ശേഷിച്ചു. കൊച്ചിരാജ്യവും കീഴമർത്തി. അന്നു ലന്തക്കാർക്കു കൊച്ചിയിലേയും കൊടുങ്ങല്ലൂരിലേയും രണ്ടു കോട്ടകൾ മാത്രമായി. 1758-വരെ സാമൂതിരിയുടെ ശക്തി അങ്ങനെ നിലനിന്നു. ഡച്ചും കൊച്ചിയും വീണ്ടും ഒരിക്കൽകൂടി യോജിച്ച് എതിർത്തപ്പോൾ സാമൂതിരി പിൻവലിച്ചു. യുദ്ധച്ചിലവു സാമൂതിരി ലന്തയ്ക്കു കൊടുക്കുവാനും കൊടുക്കുന്നതുവരെ ചേററുവാദ്വീപു മുഴുവനും ലന്ത കൈവശം വെക്കാനും സമ്മതിച്ച് കരാറെഴുതി മാറി. യുദ്ധച്ചിലവു കൊടുക്കൽ ഉണ്ടായില്ല. അവിടന്ന് എട്ടു കൊല്ലം കഴിഞ്ഞപ്പോഴേക്കും സാമൂതിരിയെ ഹൈദർനവാബു സ്വരാജ്യത്തുതന്നെ പരാജിതനാക്കി. 1774-ൽ ശ്രീനിവാസറാവു വന്നു. അന്നു ഡച്ചുകാർ കൊടുങ്ങല്ലൂർരാജാവിനെ, മനസ്സില്ലാഞ്ഞിട്ടോ ശേഷിയില്ലാഞ്ഞിട്ടോ എന്തോ, ഒന്നും സഹായിച്ചില്ല. കൊടുങ്ങല്ലൂർരാജാവു റാവുവിന് ഒരു സംഖ്യ കൊടുത്തുകൊള്ളാമെന്ന് ഏററു. അതിൻെറ ഉറപ്പിനായി കൊച്ചിരാജാവിൻെറ കാര്യക്കാരെ ജാമ്യം കൊടുത്തു. ആ കാര്യക്കാർ മുഖാന്തിരം രണ്ടുകൊല്ലം കൊടുങ്ങല്ലൂർരാജാവു ആ സംഖ്യ കൊടുക്കുകയുംചെയ്തു. അപ്പോഴാണ് സേർദർഖാൻെറ വരവ്. അയാൾ ആ രാജ്യമൊക്കെ പിടിച്ചു. ഡച്ചുകാർ പിന്തിരിച്ചുപോയി. ഒടുവിൽ അവർക്കു ശേഷിച്ച കൊടുങ്ങല്ലൂർകോട്ടതന്നെയും അവർ തിരുവിതാംകൂറിന്നു 1789-ൽ വിലയ്ക്കുവിററു. അതോടുകൂടി ചേററുവായിലെ മൂന്നുരാജ്യത്തിൻെറ വീതവും അരമനകണക്കിലേയ്ക്കു കോഴിക്കോട്ട് എത്തിച്ചുകൊടുക്കുക എന്നും വെച്ചു."

ഇതിൽ പല ഭാഗങ്ങളും ശരിയാണ്. ചിലതിനെക്കുറിച്ചെല്ലാം കമ്മീഷണർമാർക്കു വേറെ തെളിവുകളും കിട്ടാതിരുന്നില്ല. 1776-വരെ രണ്ടോ മൂന്നോ കൊല്ലം, തൻെറ ജാമ്യബാദ്ധ്യതകൂടിയുണ്ടായിരുന്നതുകൊണ്ട്, കൊച്ചീരാജാവാണ്—അഥവാ അദ്ദേഹം മുഖേനയാണ്—കൊടുങ്ങല്ലൂരിൻെറ സംഖ്യ അടച്ചത് എന്നുള്ളതു നിരാക്ഷേപമാണ്. ആ കൊല്ലത്തിൽ കൊടുങ്ങല്ലൂർ അങ്ങനെതന്നെ മൈസൂരിന്നു കീഴടങ്ങുകയുംചെയ്തു. അവിടന്നങ്ങോട്ടും താനാണ് സംഖ്യ കൊടുത്തതെന്നും, താൻ കൊടുത്തിരുന്ന സംഖ്യയിൽ ആ വീതവും ഉൾപ്പെട്ടിരുന്നു എന്നും, കൊച്ചീരാജാവു ചെയ്ത വാദമാണ് കമ്മീഷണർമാരെ വിഷമിപ്പിച്ചത്. 1780, 1782, 1783, എന്നീ കൊല്ലങ്ങളിലെ ചില "മൈസൂർരശീതികൾ" കൊച്ചിരാജാവ് തെളിവിലേയ്ക്കു ഹാജരാക്കി. എന്നാൽ ആ രശീതികളുടെ പരമാർത്ഥതയെക്കുറിച്ചുകൂടി കമ്മീഷണർമാർ സംശയിക്കുകയും,

അവയെല്ലാം നേരാണെങ്കിൽതന്നെ തമ്പുരാൻ വാദിച്ച പ്രകാരമല്ലാ അതിൽനിന്ന തെളിയുന്നതെന്ന് അവർ ശഠിക്കുകയുംചെയ്തു. പക്ഷെ, പതിനെട്ടരയാളുവും, കാരയും, കൊടുങ്ങല്ലൂരിനോടു തൊട്ടതാണെങ്കിലും അവ യഥാർത്ഥത്തിൽ ഐരൂർരാജാവിൻെറ ശീമയിൽ ചേൎന്നിരുന്നതും ആ സ്വരൂപത്തിൽനിന്ന പണ്ടുണ്ടായ ഒരു ദത്തുപ്രകാരം പെരുമ്പടപ്പിലേയ്ക്കു ഒതുങ്ങിയതും ആണെന്നും, ആ രണ്ടു ദേശങ്ങളും ആദ്യം മുതല്ക്കു തന്നെ തുടൎച്ചയായും തടസ്സംകൂടാതെയും, ഹൈദരും ടിപ്പുവും കൊടുങ്ങല്ലൂർ ഒതുക്കിയ നാളിലും, തൻെറ തനതു കൈവശത്തിലായിരുന്ന എന്നും ശക്തൻതമ്പുരാൻ പുറപ്പെടുവിച്ച വാദത്തെ കമ്മീഷണർമാൎക്കു തീരെ നിരാകരിക്കുവാൻ സാധിച്ചില്ല. അതിൻെറ സാധുതയെ മനസ്സില്ലാമനസ്സോടെയാണെങ്കിലും അവർ സ്വീകരിക്കുകയും, അതിൻെറ വെളിച്ചത്തിൽ മേല്പറഞ്ഞ രശീതികളെ പരിശോധിക്കുകയും, "സംശയത്തിൻെറ ഗുണം" ഒടുവിൽ അനുവദിക്കുകയുംചെയ്തു. എങ്കിലും, "ആ പ്രദേശങ്ങൾക്കു പ്രത്യേകം രശീതികളുണ്ടെന്ന് മുമ്പൊരിക്കൽ ചെയ്ത വാദം എവിടെ പോയി?; ഈ മൂന്നു രശീതികൾ അല്ലാതെ ഇനിയും 'കൊട്ടക്കണക്കിന' രശീതികൾ കൈവശമുണ്ടെന്ന ഘോഷിച്ചതിൽനിന്ന് ഒരെണ്ണമെങ്കിലും എന്തുകൊണ്ട് കൊച്ചിരാജാവു ഹാജരാക്കുന്നില്ല? മണപ്പുറത്തിൻെറ പാട്ടശ്ശീട്ടു കൈവശമുള്ളതിൽ നോക്കിയാൽ ഈ സംഗതി വെളിപ്പെടുമെന്ന പ്രസംഗിക്കയല്ലാതെ, ആ രേഖ ഹാജരാക്കാത്തതു് എന്തുകൊണ്ട്?"എന്ന തുടങ്ങി ഒരു കൂട്ടം ചോദ്യാസ്ത്രങ്ങൾ വീണ്ടും അവർ ശക്തൻതമ്പുരാൻെറ നേരെ പ്രയോഗിച്ചു. ഒടുവിൽ, തൻെറ കൈയിലുണ്ടായിരുന്ന പാട്ടശ്ശീട്ട്—കവുൽനാമം—അവിടുന്ന ഹാജരാക്കിക്കൊടുത്തു. ആ പാട്ടശ്ശീട്ടു പരിശോധിച്ചപ്പോൾ കമ്മീഷണർമാർ ഒന്നുകൂടി 'എടത്തടിച്ചു.' ചേററുവായും, ഐരൂരും, കൊടുങ്ങല്ലൂരും ഒരേ ഒരു കരയും രാജ്യവുമാണെന്നും 'ചേററുവാ'പാദത്തിൽ ഒക്കെപ്പെട്ടുമെന്നും, കൊടുങ്ങല്ലൂരിൻെറ വടക്കെ അതിരിൽ അതിനെ ഐരൂർരാജ്യത്തുനിന്ന വിഭജിക്കുന്ന ഒരു തോടുണ്ടെന്നു പറയുന്നതു് പടിഞ്ഞാറെ അററംവരെ എത്താതെ പതിനെട്ടരയാളത്തിൽ അവസാനിക്കുന്നതേ ഉള്ളൂ എന്നും, അതുകൊണ്ട് അതു് അതിൎത്തിയാവുകയില്ലെന്നും, ആ വാദം സമ്മതിക്കില്ലെന്നും കമ്മീഷണർമാർ തൎക്കിച്ചു.

"നിങ്ങൾ എന്തുപറയുന്നു? നിങ്ങൾക്കു രാജ്യസ്ഥിതികൾ എന്തറിയാം? ലന്തയോടെങ്കിലും അന്വേഷിക്കുക" എന്നായി ശക്തൻതമ്പുരാൻ! "മിസ്റ്റർ. വാൻ ആങ്കൾബെക്ക്" ആയിരുന്നു കൊച്ചിയിലെ അന്ന

ത്തെ ഡച്ചുഗവൎണ്ണർ. 'ഒപ്പിക്കാൻ' വേണ്ടിയാണെങ്കിലും കമ്മീഷണർ മാർ. ആ ഗവൎണ്ണരുടെ അഭിപ്രായം വരുത്തി. അദ്ദേഹം പറഞ്ഞതു് ഇപ്ര കാരമായിരുന്നു. "കൊടുങ്ങല്ലൂർ, ചേററുവായിൽനിന്നു വിട്ടുനില്ക്കുന്ന ഒരു ചെറിയ സ്വതന്ത്രരാജ്യമാണു്. നമ്മുടെ 'ചേററുവാ'യായി അതിന്നൊരു ബന്ധവുമില്ല. പുരാതനകാലംമുതല്ക്കു് ആ ഭാഗം കൊടുങ്ങല്ലൂർരാജാ വിൻെറ വകയാണു്. അതിൻെറ തലയ്ക്കൽ പോൎത്തുഗീസ്സുകാൎക്കു് ഒരു കോട്ടയുണ്ടായിരുന്നു. അതു് 1662-ൽ ലന്തക്കാർ പിടിച്ചെടുത്തു. അടുത്ത കാലത്തു തിരുവിതാംകൂറിലേക്കു വിലയ്ക്കുവിററതുവരെ അതു ലന്തയുടെ കൈ വശമായിരുന്നു. 1776-ൽ ഹൈദർനവാബ് ചേററുവാ അടക്കിയപ്പോൾ, കൊടുങ്ങല്ലൂരും അദ്ദേഹത്തിന്നു് അധീനമായി അവിടത്തെ രാജാവു രാ ജ്യം വിട്ടോടിപ്പോയി. പിന്നീടു് 1783-ൽ ലന്തക്കാർ ചേററുവാ പിടിച്ച പ്പോൾ ഡച്ചിൻെറ എതിരൊ സഹായമോ കൂടാതെ സ്വസ്ഥാനത്തിൽ അദ്ദേഹം ആരോഹണം ചെയ്യപ്പെട്ടു. 1784-ൽ ചേററുവാ ടിപ്പുവിന്നു വിട്ടുകൊടുക്കുവാൻ 'ബത്താവിയാ'യിൽനിന്നു് എഴുതിവന്നു. അപ്പോൾ നവാബു വീണ്ടും ചേററുവായിൽ പ്രവേശിച്ചു. അതോടുകൂടി കൊടുങ്ങല്ലൂ രും നവാബിന്നു് അധീനമായി."

ആങ്കൾബെക്കിൻെറ എഴുത്തു് "കൊയപ്പത്തിന്മേൽ കൊയപ്പ" മുണ്ടാക്കിയതല്ലാതെ, അവസാനതീൎപ്പിന്നു സഹായമായിബ്ഭവിച്ചില്ല. കൊച്ചിയുടെ വാദവും ഡച്ചുഗവൎണ്ണരുടെ വിവരണവും പല ഭാഗത്തും പൂ ൎവ്വാപരവിരുദ്ധമായിരുന്നു. രണ്ടു് അഴിമുഖങ്ങൾക്കും നടുക്കുള്ള രാജ്യം മുഴ വനും—കൊടുങ്ങല്ലൂരഴിമുതൽ ചേററുവാ അഴിവരെ—ഡച്ചിൻെറ രാജ്യ മായിരുന്നു എന്നും ചേററുവായിൽ എല്ലാം പെടുമെന്നും കമ്മീഷണർമാ ൎക്കുണ്ടായിരുന്ന ധാരണയോ തെളിവോ വിശ്വാസമോ, ഉറച്ചുകിട്ടിയില്ല. കൊടുങ്ങല്ലൂർ ഡച്ചിൻെറ സ്വാധീനത്തിലല്ലായിരുന്നു എങ്കിൽ ആ രാജ്യ ത്തിൻെറ വിസ്താരം എത്രയൊക്കെയാണെന്നു തെളിഞ്ഞില്ല. കൊച്ചിരാ ജാവിന്നു കൊടുങ്ങല്ലൂരിലുള്ള തേച്ചുകളെക്കുറിച്ചുള്ള അസ്പഷ്ടസൂചനകൾ പോലും ആങ്കൾബെക്കിൻെറ കത്തിൽ കാണുന്നുമില്ല. ചേററുവാദീപി ന്നു് മിസ്റ്റർ പൌണിക്കു കൊച്ചിരാജാവു പാട്ടശ്ശീട്ടു് എഴുതിക്കൊടുത്തു നട ന്നുവരുന്നതുകൊണ്ടു്, അതിൽ കൊടുങ്ങല്ലൂർ ഉൾപ്പെട്ടിട്ടില്ലേ എന്ന സം ശയത്തിന്നു നിവാരണവും ഉണ്ടായില്ല. ചേററുവാ പാട്ടത്തിനു് ഏററ ശേഷവും കൊടുങ്ങല്ലൂർരാജാവു സ്വതന്ത്രനായി വൎത്തിച്ചിരുന്നു എന്നു് അതു വായിച്ചാൽ തോന്നുകയും ചെയ്യും!

ആക്കൻബെക്കിനെത്തന്നെ കമ്മീഷണർമാർ വീണ്ടും പിടികൂടി. ഈശ്വരാധീനത്താൽ അദ്ദേഹം ഒടുവിൽ കൊടുത്ത മറുവടി ഇപ്രകാരമായിരുന്നു. "ചേററുവാക്കായ്യും ആ പേരുപോലെത്തന്നെ ചേററിൽ പൂന്നതാണ്. ഓരോരോ കാലത്തു് അവിടെ ഓരോരുത്തൎക്ക് ഉണ്ടായിട്ടുള്ള ഉച്ചനീചത്വങ്ങളെക്കുറിച്ചു് കൃത്യമായി വിവരിക്കുക സാധ്യമല്ല. കൊടുങ്ങല്ലൂർരാജാവു ഡച്ചുകാൎക്ക് അധീനൻതന്നെ ആയിരുന്നാലും, പലപ്പോഴും അദ്ദേഹത്തെ ശാസിക്കയും സഹായിക്കയും ഒക്കെ ചെയ്തിരുന്നാലും, അദ്ദേഹം സ്വന്തമായി രാജ്യം ഭരിച്ചുപോന്നു. ഒരു കാര്യം നിസ്സംശയമാണ്. 'ചേററുവാമണപ്പുറം' എന്നു പറഞ്ഞാൽ അതിൽ കൊടുങ്ങല്ലൂർ ഉൾപ്പെടുകയില്ല. കൊച്ചിരാജാവിൻെറ ചേററുവാമണപ്പുറത്തിൻെറ പാട്ടശ്ശീട്ടിൽ കൊടുങ്ങല്ലൂർ ഒരിക്കലും ഉൾപ്പെട്ടിരിക്കുവാൻ നിവൃത്തിയില്ല. കാരണം, കൊടുങ്ങല്ലൂർ മെഡ്രൂരിൻെറ 'പാപ്പിനിവട്ട'ത്തിലൊ അതിന്നും വടക്കുള്ള 'ചേററുവാ'യിലൊ ഉൾക്കൊണ്ടതല്ല. കൂടാതെ മിസ്റ്റർ പൌണി അതിൽ കൊടുങ്ങല്ലൂരിനെക്കൂടി ഉദ്ദേശിച്ചിരിക്കാനും സംഗതിയില്ല. കൊടുങ്ങല്ലൂർ, ആ പാട്ടശ്ശീട്ടിനു മുമ്പു നടന്ന സന്ധിക്കരാറു പ്രകാരം കൊച്ചിരാജാവിന്നു വിട്ടുകിട്ടാൻ വെച്ചിരുന്ന രാജ്യമാകുന്നു. ഒരിക്കൽ സന്ധിക്കരാറിൽ സ്പഷ്ടമായി ഉൾപ്പെടുത്തി, അതിന്നുംകൂടിയുള്ള കപ്പം നിജപ്പെടുത്തിയിരിക്കെ, ആ കപ്പം തന്നുവരികയും തന്നുകൊണ്ടിരിപ്പാൻ സമ്മതിക്കയും ചെയ്യുമ്പോൾ, അതിനെ അതിൽനിന്നു പുറത്തെടുക്കുവാൻ ഇംഗ്ലീഷുകമ്പനി തുനിയുകയില്ലല്ലൊ."

ആങ്കൾബെക്കിൻെറ മേല്പ്പാണിച്ച കത്തു് കമ്മീഷണർമാരെ സാമാന്യത്തിലധികം ശുണ്ഠി കടിപ്പിച്ചതിൽ അത്ഭുതമില്ല. അവരുടെ സങ്കല്പസൌധത്തിന്നു തുരംഗം വെച്ച ആ കത്തു കിട്ടിയപ്പോൾ, അവർ "തോക്കിൻെറ ഉന്നം തെററിയാൽ പട്ടകൊണ്ടു് അടിക്കുക" എന്ന നയമാണ് സ്വീകരിച്ചതു്. അവർ ആങ്കൾബെക്കിനയച്ച മറുകത്തിൽ നിന്നു് അവരുടെ സ്ഥോഭം മനസ്സിലാക്കാവുന്നതാണ്.

"താങ്കളുടെ ദൃഷ്ടികളിൽക്കൂടി ഞങ്ങൾക്ക് ഈ സംഭവങ്ങളെ നോക്കിക്കാണുവാൻ സാധിക്കാത്തതിൽ വ്യസനിക്കുന്നു. കൊടുങ്ങല്ലൂരിനെ സന്ധിക്കരാറിൽ ഉൾപ്പെടുത്തിയതു കൊച്ചിരാജാവ് മിസ്റ്റർ പൌണിയെ കേവലം തെററിദ്ധരിപ്പിച്ചിട്ടാണ്. കൊടുങ്ങല്ലൂർ തൻെറ കീഴേടമാണെന്നു് കൊച്ചിരാജാവു പ്രസ്താവിച്ചതിനെ ആ സാധു വിശ്വസിച്ചുപോയി. അതു ശരിയല്ലെന്നു വന്നാൽ ആ കരാറിൽനിന്നു പിൻമാറുന്നതിന്നു നിയമപ്രകാരമുള്ള അവകാശം എങ്ങനെ ഇല്ലാ

തായി? നിങ്ങളാണെങ്കിൽ എന്തു ചെയ്യും? വിശേഷിച്ചും തർക്കങ്ങൾ വന്നാൽ നോക്കുന്നതിന്ന് അഞ്ചുകൊല്ലത്തെ കാലം അതിൽതന്നെ വെച്ചിരിക്കുന്നതു് എന്തിനാണ്? അതിന്നും പുറമെ, ആദ്യത്തെ കരാറിൽ ആ പേർ ഉണ്ടെങ്കിലും പിന്നീടുണ്ടായ പാട്ടശ്ശീട്ടിൽ അതുൾപ്പെട്ടിരുന്നാൽ, നിയമവ്യാഖ്യാനതത്വപ്രകാരം മടുവിലത്തേതുകൊണ്ട് ആദ്യത്തേതു നശിക്കയില്ലേ? ഭൂസ്ഥിതി നോക്കിയാൽ കൊടുങ്ങല്ലൂർ ചേററുവാക്കരയുടെ ഭാഗമായതുകൊണ്ടും, 'ചേററുവാ'യ്ക്കു പാട്ടശ്ശീട്ടുള്ളതുകൊണ്ടും, കൊടുങ്ങല്ലൂർ കൊച്ചിരാജാവിന്ന് ഒഴുക്കേണ്ടതാണെന്നു പറയുന്നതിൽ എന്തൊരർത്ഥമാണുള്ളതു്? അവസാനമായി, കൊടുങ്ങല്ലൂർ മാത്രമല്ലാ ചേററുവാരാജ്യംതന്നെ ഞങ്ങൾക്ക് ഠിപ്പുസുൽത്താനോടു കിട്ടീട്ടുള്ളതും, തന്നിമിത്തം മററൊരാളുടെ മുഖം നോക്കാൻ ഞങ്ങൾക്ക് ആവശ്യമില്ലാത്തതുമാണ്." മര്യാദ, തെളിവ്, നിയമം, ശക്തി ഇങ്ങനെ കേറിക്കേറിവന്ന ഈ വാദപ്രതിവാദകോലാഹലം വളരെ കൌതുകകരമായിത്തോന്നുന്നു.

ഈ വാദമത്സരങ്ങൾക്കിടയിൽ ശക്തൻതമ്പുരാൻെറ അനന്തരവലിയ സർവ്വാധികാര്യക്കാരും ഈ കാര്യത്തിലെല്ലാം രാജപ്രതിനിധിയായി പ്രയത്നിച്ചിരുന്ന ആളുമായ മാളിയക്കൽ ഗോവിന്ദമേനോനെക്കുറിച്ചു കമ്മീഷണർമാർ അവരുടെ റിപ്പോർട്ടിൽ രേഖപ്പെടുത്തീട്ടുള്ള അഭിപ്രായം അഭിമാനിക്കത്തക്കതാകുന്നു. "കൊച്ചിരാജാവിൻെറ ദിവാനായ ഗോവിന്ദമേനോൻ വളരെ യോഗ്യനും സംഭാഷണകലയിൽ വളരെ ചതുരനും ബുദ്ധിമാനും, കാര്യം പറഞ്ഞാൽ മനസ്സിലാകുന്നവനും ആകുന്നു. അയാളുടെ ഉപദേശവഴിക്കല്ലാതെ രാജാവു യാതൊരു കാര്യവും തീർച്ചപ്പെടുത്തുന്നതല്ല. അയാളാണെങ്കിൽ രാജാവിൻെറ പിടിയിൽ അമർന്നു നില്ക്കുന്നവനുമാണ്".

കൊടുങ്ങല്ലൂരിനെ അവകാശപ്പെട്ടു പുറപ്പെട്ട സാമൂതിരിയുടെ നിലയെക്കുറിച്ചും മിസ്റ്റർ ആങ്കൾബെക്കിന്ന് ശക്തിയായ ആക്ഷേപമുണ്ടായിരുന്നു. അതിനെക്കുറിച്ച് അദ്ദേഹം തൻെറ മേൽപ്രസ്താവിച്ച കത്തിൽ ഇങ്ങനെ എഴുതിയിരുന്നു.

"സാമൂതിരി ഈ രാജ്യത്തിൽ അവകാശം പുറപ്പെടുവിക്കുന്നതായറിഞ്ഞു ഞാൻ അത്ഭുതപ്പെടുന്നു. ധാർഷ്ട്യത്തിൻെറ പാരമ്യം എന്നേ പറയുവാൻ തോന്നുന്നുള്ളു. കഴിഞ്ഞ നൂററാണ്ടിലെ ചേററുവാരാജ്യചരിത്രം ആർക്കും എന്തും തേച്ച്പ്പെടാവുന്ന 'കുഴമറി'യിലായിരുന്നു എന്നു മാത്രമേ ആ വാദത്തിന്ന് ഒരു അടിസ്ഥാനമുള്ളു. 1691 സെപ്തമ്പർ

10-ാംനു-യിലെ കരാറുപ്രകാരം ഡച്ചുകമ്പനി ഈ കൊടുങ്ങല്ലൂർരാജ്യ ത്തെ കേവലം ദയവായും ദാനംമാത്രമായും സാമൂതിരിക്കു കൊടുത്തതു ശരി യാണു്. കൊടുങ്ങല്ലൂർരാജാവു്, അവിശ്വാസമായി പെരുമാറിയതുകൊ ണ്ടാണു് അദ്ദേഹത്തെ തോല്പിച്ചു ഞങ്ങൾ അങ്ങനെ ചെയ്തതു്. എ ന്നാൽ, പിന്നീടു സാമൂതിരി പൂർവ്വംമറന്നു ഞങ്ങളോടുതന്നെ ശണ്ഠയ്ക്കുവ രികയും, ഞങ്ങൾ സാമൂതിരിയെ തോല്പിച്ചു കൊടുങ്ങല്ലൂർരാജ്യം അവി ടത്തെ രാജാവിനെത്തന്നെ പണ്ടത്തെ നിലയ്ക്കു് ഏല്പിക്കയും ചെയ്തു. ആ കാര്യംമാത്രം സൂത്രക്കാരനായ സാമൂതിരി ഇപ്പോൾ മിണ്ടുന്നില്ല. 1710 ജനവരിയിലെ കരാറിൽ എട്ടാംവകുപ്പു നോക്കുക. 1717 ഡിസമ്പർ 17-ാംനു-യിലെ സന്ധിക്കരാറിലും ആ വകുപ്പു് അങ്ങനെതന്നെ അക്ഷര വ്യത്യാസംകൂടാതെ എടുത്തുചേർത്തിട്ടുമുണ്ടു്. അന്നുമുതൽ ഹൈദരാലി ഖാൻെറ ആക്രമണംവരെ, കൊടുങ്ങല്ലൂർരാജാവു് സമാധാനത്തോടും സ്വാതന്ത്ര്യത്തോടുംകൂടി വർത്തിച്ചിരുന്നു. സാമൂതിരിയുടെ ഇന്നത്തെ ഈ അവകാശവാദം വെറും അസംബന്ധം മാത്രമാകുന്നു."

പതിനെട്ടരയാളവും, കാരയും, ഏതായാലും 1769-ൽ ഏതു നില യ്ക്കും ഡച്ചുകാർ കൊച്ചിരാജാവിന്നു് അവകാശവഴിക്കു വിട്ടുകൊടുത്തിട്ടു ള്ളതായും, ടിപ്പുവിൻെറ കാലത്തും ആ പ്രദേശം കൊച്ചിരാജാവു കൈ വശം വെച്ചിരുന്നതായും കാണുന്നതുകൊണ്ടു്, അതിനെ സംബന്ധിച്ചു ഞങ്ങൾക്കു് ഇനി സംശയമൊന്നുമില്ലെന്നും, എന്നാൽ, കൊടുങ്ങല്ലൂരിൻെറ മേൽ കൊച്ചിക്കുള്ള മേല്ക്കോയ്മാവകാശം ഇതുവരെയായിട്ടും സ്ഥാപിതമായി ട്ടില്ലെന്നും, കമ്മീഷണർമാർ വീണ്ടും ആങ്കൾബെക്കിനെ അറിയിക്കയും, കൊടുങ്ങല്ലൂർവഴക്കു് വല്ലവിധത്തിലും 'തമ്മിൽതീർന്നാൽ' കൊള്ളാമെന്നു ണ്ടെന്നു് അവർ അഭിപ്രായപ്പെടുകയും ചെയ്തു. ശക്തൻതമ്പുരാൻ ആ അവസരത്തിൽ —സെപ്തമ്പർ 29-ാംനു— "എനിക്കു് എൻെറ ചിററമ്മ യിൽനിന്നു് അറിയാൻ സാധിച്ച ചില പുതിയ സംഗതികൾ അവിടെ ധരിപ്പിക്കുന്നതിന്നു് എൻെറ മുൻഷിയെ അങ്ങോട്ടു് അയപ്പാൻ അനുവ ദിക്കണ"മെന്നു മിസ്റ്റർ ഡങ്കൻസായ്പിന്നു് ഒരു എഴുത്തയച്ചു. "തർക്കം തീർന്നാലായല്ലോ" എന്നു കരുതി മിസ്റ്റർ ഡങ്കൻ അതിന്നു് അനുവദിക്കു കയും, 'മുൻഷി' ഡങ്കനെച്ചെന്നുകാണുകയും ചെയ്തു. അപ്പോൾ മിസ്റ്റർ ഡങ്കൻ, രാജാവിനെ ധരിപ്പിക്കേണ്ടും വിവരങ്ങൾക്കു്, ഒരു 'മെമ്മോറാ ണ്ടം' തയ്യാറാക്കി മുൻഷിയെ ഏല്പിച്ചുകൊടുത്തു. അതിൻെറ സംഗ്ര ഹം താഴെ ചേർക്കുന്നു:—

"മിസ്റ്റർ പൌന്നിയുമായുണ്ടായ സന്ധിക്കരാറിനെ ഞങ്ങൾ അ ക്ഷരംപ്രതി അനുസരിക്കണമെന്നു് രാജാവു ശഠിക്കുന്നതു ശരിയല്ല.

ആ കരാറു് കാര്യങ്ങൾ തെററിദ്ധരിപ്പിച്ചതിൻെറ ഫലമായുണ്ടായിട്ടുള്ളതാണു്. അതിന്നു് ഉത്തരവാദി രാജാവുതന്നെയാകുന്നു. രാജാവിനെ വിശ്വസിച്ചതുകൊണ്ടു് പൌണിക്കു് അബദ്ധം പിണഞ്ഞതാണു്. കമ്പനിക്കു രണ്ടുലക്ഷം ഉറുപ്പികയാണു് അതുകൊണ്ടു നഷ്ടപ്പെടുന്നതു്. റിപ്പു എഴുതിത്തന്ന കണക്കുപ്രകാരം ഈ പ്രദേശത്തുനിന്നു മൂന്നുലക്ഷം രൂപ കിട്ടണം. അതിന്നുള്ള രാജ്യവുമുണ്ടു്. കരാറിൽ ഒട്ടാകെ 'ഒരു ലക്ഷം' എന്നേ കൊച്ചിരാജാവു് ഏററിട്ടുള്ളു. സംഖ്യയോ രാജ്യമോ കമ്പനിക്കു കിട്ടാതെ കഴികയില്ല.

“കൊടുങ്ങല്ലൂർവില്ലേജ്” എന്നാണു് കരാറിൽതന്നെ ഉള്ളതു്. പതിനെട്ടരയാളം, കാര ഈ രണ്ടു വില്ലേജുകൾ ഇപ്പോൾതന്നെ രാജാവിന്നു കൊടുങ്ങല്ലൂരുണ്ടു്. ചേററുവായ്ക്കു പാട്ടശ്ശീട്ടു് എഴുതിയപ്പോൾ കൊടുങ്ങല്ലൂരും പെടുമെന്നായിരുന്നു മിസ്റ്റർ പൌണി ധരിച്ചതു്. അതു് അദ്ദേഹത്തിൻെറ അന്നത്തെ എഴുത്തുകൊണ്ടു കാണാം. പകർപ്പുവേണമെങ്കിൽ കൊടുക്കാം. അതുകൊണ്ടു്, കൊടുങ്ങല്ലൂരിൽ രാജാവിന്നുള്ള വാദം തീരണം. റിപ്പുസ്സുൽത്താൻെറ ജമാവന്തിക്കണക്കിലും കൊടുങ്ങല്ലൂരിലെ ആദായം പ്രത്യേകം കാണിച്ചിട്ടുണ്ടു്. ആകയാൽ, മേലധികാരത്തിൽ സമാധാനം പറയേണ്ടവരായ ഞങ്ങൾക്കു്, എങ്ങനെയാണു് കൊടുങ്ങല്ലൂർ വിട്ടുകൊടുക്കുവാൻ സാധിക്കുക എന്നു രാജാവുതന്നെ ആലോചിക്കേണ്ടതാണു്. എന്നാൽ, ബങ്കാളത്തിലുള്ള ഞങ്ങളുടെ എജമാനന്മാർ മററുതരത്തിൽ തീർച്ചപ്പെടുത്തുകയാണെങ്കിൽ അവർക്കു് അതിന്നു് അധികാരമുണ്ടു്. അതുകൊണ്ടു ഞങ്ങൾ ഇങ്ങനെ ചെയ്യാം.

“കൊടുങ്ങല്ലൂർക്കൂടി ഉൾപ്പെട്ട ചേററുവാദ്വീപു് ഞങ്ങൾ ഇപ്പോൾ ഒരു കൊല്ലത്തേയ്ക്കു് രാജാവിനെ ഏല്പിച്ചുകൊടുക്കാം. രാജാവു് അദ്ദേഹത്തിൻെറ വാദമുഖങ്ങൾക്കു് ഒരു ഹർജി നേരിട്ടോ, ഞങ്ങൾ മുഖാന്തിരമോ ബങ്കാളത്തിലെ ഗവർണർജനറാൽക്കു് അയയ്ക്കട്ടെ. എന്നിട്ടു് ഉണ്ടാകുന്ന തീർപ്പനുസരിച്ചു് ഏതാനുമോ മുഴുവനുമോ വിടുകയോ നിർത്തുകയോ പാട്ടത്തിന്നു കൊടുക്കുകയോ ചെയ്യാം. അങ്ങനെ നിശ്ചയിച്ചാണു് ഈ ഏർപ്പാടു് എന്ന സംഗതിക്കു ഞങ്ങൾ എഴുത്തുംകൂടെ തരാം. രാജാവു് ഇപ്രകാരം സമ്മതിച്ചു് ഒന്നു് എഴുതി അയയ്ക്കട്ടെ.”

ഹിന്ദുസ്ഥാനിഭാഷയിൽ എഴുതിയിരുന്ന പ്രസ്തുത മെമ്മൊറാണ്ടം ശക്തൻതമ്പുരാൻ മനസ്സിരുത്തി വായിക്കയും ആലോചിക്കയും ചെയ്തു. അദ്ദേഹത്തിന്നു് ഹിന്ദുസ്ഥാനി നല്ലപോലെ അറിയാമായിരുന്നു എന്നു കമ്മീ

ഷണർമാർതന്നെ റിക്കാട്ടാക്കീട്ടുണ്ടു്. മറുവടി എഴുതി അയയ്ക്കാതെ, ആ 'കാര്യസ്ഥൻതിരുമേനി' മുൻഷിയോട്' ഇങ്ങനെ വാക്കാൽ പറഞ്ഞയച്ചു. "എനിക്ക് ഹിന്തുസ്ഥാനി നല്ല പരിചയമില്ല. ഇതു് വലിയ ഒരു കാര്യവുമാണു്. അക്ഷരത്തിനോ അർത്ഥത്തിനോ വ്യത്യാസം വന്നാൽ നമുക്കു രണ്ടു കൂട്ടക്കും തരക്കേടായി. മിസ്റ്റർ പൌണിക്ക പററിയെന്നു നിങ്ങൾ പറയുന്ന അബദ്ധം ഇനിയും ഇങ്ങോ അങ്ങോ പററിയേക്കും. അതുകൊണ്ടു മലയാഴ്മയിൽ ഒന്നു് എഴുതികൊടുത്തയച്ചാൽ തരക്കേടില്ല."

വഴക്കവസാനിപ്പിച്ചു കടന്നുപോകാൻ മോഹിച്ചിരുന്ന കമ്മീഷണർമാർ, ഉടനെത്തന്നെ രാജാവു കല്പിച്ചപടിക്ക് ആ മെമ്മൊറാണ്ടത്തെ മലയാളത്തിൽ എഴുതിപ്പിച്ചു് ഒപ്പും മുദ്രയും വെച്ചു രാജാവിനെത്തിച്ചുകൊടുത്തു. അതു കൊണ്ടുപോയ ആൾതന്നെ അതു മടക്കിക്കൊണ്ടുപോന്നു: രാജാവു് ഇപ്രകാരം പറഞ്ഞു എന്നു് കമ്മീഷണർമാക്കു റിപ്പോർട്ടുചെയ്തു. "ഇതു വളരെ വിശേഷമായിരിക്കുന്നു! ഇതിൽ എന്നെക്കുറിച്ചുതന്നെ പല അപരാധങ്ങളും ഇല്ലാത്ത സംഗതികളും എഴുതിക്കാണുന്നു. ഈ കടലാസ്സു ഞാൻ വാങ്ങി സൂക്ഷിക്കാൻ വിചാരിക്കുന്നില്ല. സായ്പുമാരുടെ പെട്ടിയിൽതന്നെ ഇരിക്കട്ടെ എന്നു് അറിയിച്ചേയ്ക്കു."

"അതു വയ്യാ. എഴുത്തു വാങ്ങിച്ചുവെച്ചുകൊണ്ടു തോന്നുന്നപോലെ മറുവടി അയയ്ക്കുകയാണു് വേണ്ടതു്. രാജാവു് ആവശ്യപ്പെട്ട പ്രകാരമാണു് എഴുതി അയച്ചതു്" എന്നുള്ള കല്പനയോടുകൂടി കമ്മീഷണർമാർ ആ കടലാസ്സുതന്നെ വീണ്ടും രാജാവിൻെറ അടുക്കലേയ്ക്കു് എത്തിച്ചു. അന്നു വൈകുന്നേരം കൊച്ചിയിലെ ഇംഗ്ലീഷുകൂടാരത്തിൽ ഇരുന്നിരുന്ന ഡങ്കൻസായ്പിൻെറ മുമ്പാകെ, ആപ്പീസുമുറിയിലുണ്ടായിരുന്ന 'മുൻഷി' പരിഭ്രമിച്ചു ചെന്നു് ഇപ്രകാരം ബോധിപ്പിച്ചു:—"ഞാൻ കൂടാരത്തിൽ ഇരുന്നു് എഴുതുമ്പോൾ കൊച്ചിരാജാവിൻെറ ഒരു നായർകപ്പിത്താൻ നിസ്സങ്കോചം കൂടാരത്തിന്നകത്തു പ്രവേശിക്കയും വളരെ ബഹുമാനഭാവത്തിൽ ഒരു കടലാസ്സു് എൻെറ മേശപ്പുറത്തു വെച്ചു് ഒന്നും മിണ്ടാതെ നീട്ടിവലിച്ചു സലാംചെയ്തു പെട്ടെന്നു് അപ്രത്യക്ഷനാകയും ചെയ്തു. എടുത്തു നോക്കിയപ്പോൾ അതു് ഇവിടെനിന്നും രാജാവിന്നു് അയച്ച മെമ്മൊറാണ്ടം മടക്കിയിരിക്കുന്നതാണു്; അതിതാ."

മിസ്റ്റർ ഡങ്കൻ വളരെ സൽസ്വഭാവിയും നയജ്ഞനുമായിരുന്നു. ശക്തൻതമ്പുരാനും അദ്ദേഹത്തെ വളരെ കാര്യമായിരുന്നു എന്നു്, മററുള്ള

ചില തിരുവെഴുത്തുകളിൽനിന്ന കാണുന്നുണ്ട്. നായർകപ്പിത്താന്റെ മേല്പറഞ്ഞ അസാധാരണ നടവടി ഡങ്കനെ ഒട്ടും രോഷാകുലനാക്കിയില്ല. അദ്ദേഹം തീരെ പരിഭവം നടിക്കാതെ, വീണ്ടും ശക്തൻതമ്പുരാനെ വളരെ മുദസപ്രത്തിൽ ഒരു കത്തെഴുതി കൊച്ചി കോവിലകത്തു് എഴുന്നള്ളി ഇരുന്നിരുന്ന രാജാവിനു് അപ്പോൾതന്നെ ഒരാൾവശം കൊടുത്തയച്ചു. എന്നാൽ ആ പോയ ആൾ "രാജാവു് പള്ളിക്കുറുപ്പായി. ഇനി കാണ്മാൻ പാറില്ല" എന്ന സന്ദേശവുംകൊണ്ടു മടങ്ങിവരികയാണുണ്ടായതു്. പിറെറ ദിവസം അതിരാവിലെ രാജാവു തൃപ്പൂണിത്തുറയ്ക്കു് എഴുന്നള്ളുകയും ചെയ്തു. എന്നാൽ മാളിയയ്ക്കൽ ഗോവിന്ദമേനോൻ പിറേറന്നു രാവിലെ അന്നെ മിസ്റ്റർ ഡങ്കന്റെ മുമ്പാകെ ചെന്നു, തന്റെ രാജാവിന്നുവേണ്ടി, തെററിദ്ധരിക്കരുതെന്നും, മിസ്റ്റർ പൌണിയുടെ കരാറു്, മണപ്പുറത്തിന്റെ പാട്ടശ്ശീട്ടുകൊണ്ടു മാഞ്ഞുപോയി എന്നു പറഞ്ഞതിൽ വലിയ സുഖക്കേടുണ്ടെന്നും, പാട്ടശ്ശീട്ടിന്നു പുറമെ മിസ്റ്റർ പൌണി എഴുതീട്ടുള്ള സ്വകാര്യകത്തുകളെ അവലംബിച്ചു് ഔദ്യോഗികരേഖകളെ വ്യാഖ്യാനിക്കുന്നതു സങ്കടമാണെന്നും പ്രസ്താവിച്ചു് പരിഭവം തീക്കാൻ ശ്രമിച്ചു. "വാദത്തിൽ തോററാൽ കടലാസ്സു വലിച്ചെറിഞ്ഞിട്ടെന്തു പ്രയോജനം?" എന്നായിരുന്നു ഇക്കാര്യത്തിൽ മററുള്ള കമ്മീഷണർമാരുടെ അഭിപ്രായം.

കാര്യം തീരാതെ മടങ്ങിപ്പോകേണ്ടിവന്ന ആ കമ്മീഷണർമാർ, ബൊമ്പായിൽനിന്ന തിരുവാങ്കോട്ടേയ്ക്കു യാത്ര പുറപ്പെട്ടു "അയക്കൊട്ട"യിലെത്തിത്താമസിച്ചിരുന്ന "മിസ്റ്റർ ബ്രൌൺ" സായ്പിന്റെ അടുക്കൽ ചെന്നു് ഉണ്ടായ സംഗതികളെല്ലാം പറയുകയും, മിസ്റ്റർ ബ്രൌണിന്നു മലയാളം അറിയാമായിരുന്നതുകൊണ്ടും, കൊച്ചിരാജാവുമായി അദ്ദേഹം 'ലോക്യത്തിൽ' ആയിരുന്നതുകൊണ്ടും എങ്ങനെ എങ്കിലും രാജാവിനെ ഒന്നു വഴിപ്പെടുത്തുന്നതിന്നു പരിശ്രമിക്കണമെന്നപേക്ഷിക്കയും ചെയ്തു. അതനുസരിച്ചു പോകുന്ന വഴിക്കു കൊച്ചിയിൽ ഇറങ്ങി തന്റെ പൂർവ്വസുഹൃത്തായിരുന്ന ശക്തൻതമ്പുരാനെ കണ്ടു് 'അച്ചാലും മുച്ചാലും' അദ്ദേഹം ക്ലേശിച്ചു നോക്കി; എന്നാൽ "എന്റെ കരാറിൽ കൊടുങ്ങല്ലൂർശീമ എന്നാണു് എഴുതിയിരിക്കുന്നതു്. രണ്ടു വില്ലേജുകൊണ്ടു് ശീമ ഒടുങ്ങുന്നതല്ല. എനിക്കു് ഇംഗ്ലീഷറിഞ്ഞുകൂടാ. ആ ഭാഷയിൽ നിങ്ങൾ എന്തെഴുതിവെച്ചാലും എനിക്കു ബാധകമല്ല. കൊടുങ്ങല്ലൂർ എന്റേതാണു്. എനിക്കു കിട്ടുകയും വേണം" എന്നുള്ള മക്കടമുഷ്ടിയിൽനിന്ന രാജാവിനെ വിടുവിക്കുന്നതിന്നു മിസ്റ്റർ ബ്രൌണിന്നും സാധിച്ചില്ല.

കൊടുങ്ങല്ലൂർ വിട്ടുകൊടുക്കുന്നതിന്ന് ഇംഗ്ലീഷുകാൎക്ക് അശേഷം മനസ്സുണ്ടായിരുന്നില്ലെന്നും ഏതെങ്കിലും വിധത്തിൽ അതു കൈവശം വെക്കുന്നതിന്ന് അവൎക്ക് അത്യാഗ്രഹംതന്നെ ഉണ്ടായിരുന്നു എന്നുമുള്ളതിന്നു വളരെ തെളിവുകൾ ഉണ്ടു്. അവരുടെ ആശകൾക്കെല്ലാം അശേഷം അനുകൂലമല്ലാത്ത മറുവടികൾ കൊടുത്ത മിസ്റ്റർ ആങ്കൾബെക്കിനെത്തന്നെ, അദ്ദേഹം കൊച്ചിത്തമ്പുരാന്റെ ഒരു ആത്മമിത്രമായിരിക്കുമെന്ന് ആ മറുവടികളുടെ സ്വരത്തിൽനിന്നും മററും ധരിച്ചുവശായ കമ്മീഷണർമാർ, കൊച്ചിരാജാവിനെ പറഞ്ഞടുപ്പിക്കുന്നതിന്നു തങ്ങളുടെ ദൂതനാക്കി വിട്ടു. പ്രിയത്താലോ ഭയത്താലോ എന്നറിഞ്ഞില്ല, ആങ്കൾബെക്കും ശക്തൻതമ്പുരാന്റെ അടുക്കൽ ചെന്നു് കൊടുങ്ങല്ലൂർ കാൎയ്യത്തെക്കുറിച്ചു് ഒരു സംവാദം നടത്തി.

ആങ്കൾബെക്ക്:—ഇപ്പോൾ ഒന്നാകെ പാട്ടത്തിന്നു് ഏല്പിക്കാമെന്നും ബങ്കാളത്തിലേയ്ക്കു് എഴുതി അയച്ചു മറുവടി വരുന്ന പ്രകാരം പിന്നീടു ചെയ്യാമെന്നും അവർ സമ്മതിച്ചതായി കേട്ടുവല്ലൊ. അങ്ങനെ ആവരുതെ? അതിലും മീതെ എന്താ വേണ്ടതു്?

ശക്തൻ തമ്പുരാൻ:— ഓഹോ! ധാരാളമായി! നിങ്ങളുടെ കൊച്ചിക്കോട്ടയും ഇങ്ങു തന്നേയ്ക്കു. ഞാനും എഴുതി അയച്ചു മറുപടിവരുത്തി, പിന്നെ വേണ്ടതുപോലെ ചെയ്യാം.

ആ: ബെ:—എന്താ അങ്ങനെ കല്പിക്കുന്നതു്?

ശ: ത:—ഉം? എന്താ! എന്റെ രാജ്യം ഞാൻ അന്യൻ ഒരുത്തനോടു പാട്ടത്തിന്നു മേടിച്ചു് ശീട്ടു് എഴുതിക്കൊടുക്കുക; എന്നിട്ടു് എന്റെയാണൊ എന്നു് അവനോടുതന്നെ ചോദിക്കുക; അവൻ അല്ലാന്നു പറഞ്ഞാൽ പാട്ടംകൊടുത്തിരുന്നോളുക; ഇതു് എവിടെക്കേട്ട ന്യായമാണു്? കരാറിൽ വിശദമായി എഴുതിമേടിച്ചിട്ടുംകൂടി ഇങ്ങനെ. അതുംകൂടി ഇല്ലായിരുന്നുവെങ്കിലൊ? ഒന്നും വേണ്ടാ. കിട്ടുമോ ഇല്ലയോ എന്നു നോക്കട്ടെ.

ആ: ബെ:—അവർ തരാൻ ഭാവമില്ലെങ്കിലോ?

ശ: ത:—ബലം പ്രയോഗിച്ചു്, അല്ലേ! അതിന്നു നിവൃത്തിയില്ല. എന്നാൽപിന്നെ ന്യായവും കാരണവും പറഞ്ഞു് ആളെ മെനക്കെടുത്തണമോ?

ആ: ബെ:—മിസ്റ്റർ പൌണിക്കു തെററിയതാണയ്യെ!

ശ: ത:—പിന്നെ! അത്ര കൊള്ളരുതാത്തവനെയാണോ ഇത്ര വലിയകാൎയ്യത്തിന്ന ചെന്നപട്ടണത്തുനിന്ന കുമ്പഞ്ഞിയജമാനന്മാർ അയച്ചതു? അയാൾ തനാതുതെററി, അതാണ് ശരി.

ആ: ബെ:—"അഞ്ചുകൊല്ലത്തിന്നകത്ത് ആരാനും തേച്ചപ്പെട്ടാൽ" എന്ന കരാറിൽതന്നെ ഉണ്ടല്ലൊ.

ശ: ത:—ഉണ്ട്. തിരുവിതാങ്കൂറിന്ന കൊടുങ്ങല്ലൂർ തേച്ചപ്പെട്ടു. ആ വാദം മെസ്റ്റർ പൌണി കേട്ടു. അവകാശമില്ലാന്ന തീൎപ്പും കല്പിച്ചു. ഇനി സാമൂതിരി അവകാശപ്പെടട്ടെ. 1710-ലേയും 17-ലേയും ഉടമ്പടിക്കരാറുകൾ എടുത്തുകാണിക്കയേ വേണ്ടു. സാമൂതിരി തേച്ചപ്പെടുന്നു!! ഇപ്പോൾ തേച്ചപ്പെടുന്നതു് ഇതരരാജാക്കന്മാരാരുമല്ലാ; ഇങ്കരീസ്സുകുമ്പഞ്ഞിക്കാർതന്നെയാണ്!

ആ: ബെ:—"കൊടുങ്ങല്ലൂർ വില്ലേജ്" എന്നല്ലേ കരാറിലുള്ളൂ?

ശ: ത:—ആരുപറഞ്ഞു? ഇതാ നോക്കു! കൊടുങ്ങല്ലൂർ"ശീമ" എന്നതന്നെ എഴുതീട്ടുണ്ട്. ഈ മലയാളംകടലാസ്സാണ് എന്റെ കരാറു്. അതിൽ ഒപ്പിട്ടുതന്നിട്ടുമുണ്ട്. ഇങ്കരീസ്സിൽ എന്തെഴുതീട്ടുണ്ട് ആവോ! അതെന്തിനാ ഞാനറിയുന്നതു്?

ആ: ബെ:—ഹൈദർനവാബുമായുള്ള സന്ധി, വടക്കോട്ടുള്ള രാജ്യങ്ങളെ സംബന്ധിച്ചല്ലെ ഉള്ളൂ? അന്ന ഹൈദർ കൊടുങ്ങല്ലൂക്ക് എത്തീട്ടുംകൂടി ഇല്ലല്ലൊ. പിന്നെ എങ്ങനെയാണ് ആ രാജ്യം ആ കരാറിൽ ഉൾപ്പെടുത്തുക!

ശ: ത:—അതു ശരിയാണ്. എന്റെ അന്തരിച്ച അമ്മാമൻ ഹൈദരുമായി സഖ്യം ചെയ്തപ്പോൾ, നവാബു് കൊടുങ്ങല്ലൂർ പിടിച്ചിരുന്നില്ല. എന്തിനകൊടുങ്ങല്ലൂരു്? വടക്കുള്ള രാജ്യവും പിടിച്ചിട്ടുണ്ടായിരുന്നില്ല. എന്നാൽ, നവാബു വടക്കെരാജ്യവും, ചേററുവായും, പാപ്പിനിവട്ടവും, കൊടുങ്ങല്ലൂരും എല്ലാം കീഴമത്താൻ കരുതിക്കൊണ്ടാണ് പുറപ്പെട്ടിരുന്നതെന്ന് അമ്മാമന്ന നല്ലപോലെ അറിയാമായിരുന്നു. അതുകൊണ്ടാണ്, അതൊന്നുംകൂടാതെ കഴിയാൻ വേണ്ടി, അമ്മാമൻ എല്ലാം ഒതുക്കിക്കൊണ്ടു സന്ധിക്കു് ഒരുമ്പട്ടതു്.*

* ഇവിടെ "എന്റെ അമ്മാമൻ" എന്ന് എടുത്തുപറഞ്ഞിട്ടുണ്ടെങ്കിലും, അന്നത്തെ കാൎയ്യമൊക്കയും നടത്തിയിരുന്നതു് "ഞാൻ"തന്നെ ആയിരുന്നു എന്ന് ഓൎമ്മവെക്കേണ്ടതാണ്. 946-മുതല്ക്കു 981-വരെ കൊച്ചിയെ സംബന്ധിച്ചുള്ള ഒന്നിന്നും മററാരാൾക്കും ചുമതലയുണ്ടായിരുന്നില്ല. പേരിന്നുമാത്രം അതാതുകാലത്തെ വലിയ രാജാവിന്റെ നാമധേയത്തിൽ എല്ലാം നടന്നിരുന്നു എന്നേയുള്ളൂ.

ആ: ബെ:— എന്നാൽ എന്തേ "പാപ്പിനിവട്ടം" എന്നും "ചേററുവാ" എന്നുംകൂടി കരാറിൽ ഉൾപ്പെടുത്താഞ്ഞതു്?

ശ: ത:— അതു നിങ്ങൾക്കു് അറിഞ്ഞുകൂടെ? ആ രണ്ടു രാജ്യവും ഡച്ചുകാരുടെവകയായി അന്നു നിന്നിരുന്നതുകൊണ്ടു്, അങ്ങനെ ചെയ്താൽ, അതു വലിയ ഒരു സത്യലംഘനമായേനെ. (അല്പം താമസിച്ചിട്ടു്) നമ്മുടെ അമ്മാമൻ ഹൈദരുമായി അപ്രകാരം ഉടമ്പടി ചെയ്തതിൽ കുമ്പഞ്ഞിക്കാൎക്കു് എന്താണിത്ര അത്ഭുതപ്പെടുവാനുള്ളതെന്നു നമുക്കു മനസ്സിലാവുന്നില്ല. അവർതന്നെ എന്താണു് ചെയ്തതു്? അവൎക്കു യഥാൎത്ഥത്തിൽ കൈയിൽ കിട്ടീട്ടില്ലാതിരുന്ന രാജ്യമല്ലെ അവർ നമ്മെ ഏല്പിച്ചുതന്നതു്?

ആ: ബെ:— നിസ്സാരസംഗതിയല്ലെ? മത്സരം കൂടാതെ കഴിച്ചുകൂടേ? കൊണ്ടുപോയി തുലയട്ടെ.

ശ: ത:— നാം കുമ്പഞ്ഞിയെ പൂൎണ്ണമായി വിശ്വസിച്ചു് അവരുമായി ഒരു കരാറു ചെയ്തു. അതു് അക്ഷരംപ്രതി നിറവേററി സത്യമായി നടക്കുവാൻ നാം എപ്പോഴും തയാറുമുണ്ടു്. അങ്ങെ ഭാഗത്തും അതുപോലെ തന്നെയല്ലെ വേണ്ടതു്? ഇന്നു് ഒരു സംഗതിക്കു വിട്ടുവീഴ്ച ചെയ്താൽ നാളെ മറെറാന്നിന്നാവും. അതിന്നു് അവസാനമില്ല. എഴുത്തുകൾക്കൊന്നും വിലയില്ലെന്നും വരും. പിന്നെ നില എന്താണു്? അതുകൊണ്ടു്, മിസ്റ്റർ ഡങ്കന്റെ അപേക്ഷ നമുക്കു സ്വീകാൎയ്യമല്ല. അവർ എന്റെ കൊടുങ്ങല്ലൂരിനെ തട്ടി എടുത്തു. അവർ സൈന്യബലം കൊണ്ടു് അതു കൈവശം വെക്കാൻതന്നെയാണു് ഒരുക്കമെങ്കിൽ, ബലം കുറഞ്ഞ നാം അതു സഹിക്കുകയേ നിൎവ്വാഹമുള്ളു; എന്നാൽ അതിൽനിന്നു് ഒരു കോല്ക്കു സ്ഥലമെങ്കിലും നമ്മുടെ സമ്മതപ്രകാരം കുമ്പഞ്ഞിക്കു വിട്ടുകിട്ടുന്നതല്ല.

ആ: ബെ:— ഹെയ്! അവൎക്കു കൊടുക്കാൻവേണ്ടി ഞാൻ പറയുന്നതല്ല. ബലപ്പെട്ടുവരുന്ന ഒരു ശക്തിയാണു്. കലഹം കൂടാതിരിക്കാൻ പറഞ്ഞതാണു്.

ശ: ത:— ബന്ധുക്കൾ അങ്ങനെതന്നെയാണു് വേണ്ടതു്. വേറെ വിശേഷിച്ചൊന്നുമില്ലല്ലൊ. സൌഖ്യം തന്നെയല്ലെ?

ആ: ബെ:— സുഖം തന്നെ. തിരുവായുസ്സു വൎദ്ധിച്ചിരിക്കട്ടെ!

ഈ സംഭാഷണവിഷയം അങ്ങനെതന്നെ മിസ്റ്റർ ആങ്കൾബെക്ക് കമ്മീഷണർമാൎക്ക് എഴുതി അയച്ചതായി റിപ്പോൎട്ടിൽ കാണുന്നുണ്ട്. കമ്മീഷണർമാർ വട്ടത്തിലായി. "കയ്ച്ചിട്ട് ഇറക്കാനും വയ്യാ, മധുരിച്ചിട്ട് തുപ്പാനും വയ്യ" എന്ന മട്ടായി അവരുടെ നില. ഇത്രയൊക്കെ ഊക്കും ഉശിരും വാശിയും പ്രദൎശിപ്പിച്ചതിനു ശേഷം പിൻമാറുകയെന്നതു വലിയ കനക്കുറവ്; ബലം പ്രയോഗിച്ചു കൈയടക്കുകയാണെങ്കിൽ അതു്, കാലസ്ഥിതിക്കും രാജാവിന്റെ നിലയ്ക്കും, ടിപ്പു ഇപ്പോഴും ബലവാനായിരിക്കുന്ന സ്ഥിതിക്കും, ഡച്ചുകാർ കൊച്ചിയിൽതന്നെ ഉള്ള അവസ്ഥയ്ക്കും മററും അശേഷം അഭിലഷണീയവുമല്ല. അതുകൊണ്ടു് രാജാവിന്റെ വാദത്തെയല്ലെങ്കിലും ആവശ്യത്തെ ആദരിച്ചു് റിപ്പോർട്ടുചെയ്യുക എന്നു തന്നെ അവർ തീൎച്ചപ്പെടുത്തി. പതിനെട്ടരയാളം, കാരതിരുവഞ്ചിക്കുളം, കൊടുങ്ങല്ലൂർ, തൃപ്രയാർ ക്ഷേത്രം ഇതൊക്കെ കൊച്ചിരാജാവിന്റെ വകയാണെന്നും അങ്ങോട്ടു വിടേണ്ടതാണെന്നും കാണിച്ചുകൊണ്ടു് ഒടുവിൽ കമ്മീഷണർമാർ റിപ്പോർട്ടയച്ചു.

ഇംഗ്ലീഷുകമ്പനിക്കാർ നീതി വിട്ടോ ന്യായമില്ലാതെയോ ഒന്നും ചെയ്തിട്ടില്ലെന്നും ചെയ്യുകയുമില്ലെന്നും, രാജാവിന്റെ വാദപ്രകാരമുള്ള സ്ഥലങ്ങളെല്ലാം രാജാവിന്നുതന്നെയുള്ളതാണെന്നു തീൎച്ചപ്പെടുത്തിയാണു് തങ്ങൾ റിപ്പോർട്ടു സമൎപ്പിക്കുന്നതെന്നും, വാദകോലാഹലങ്ങൾക്കിടയിൽ പരിഭവത്തിന്നിടവന്നിട്ടുണ്ടെങ്കിൽ വ്യസനിക്കുന്നു എന്നും കാണിച്ചും, 'ചേതം വന്നാലും ചൊതം വേണ്ടേ' എന്നു വിചാരിച്ചും, ആ 'പെരുമാററവിദഗ്ദ്ധന്മാർ' കൊച്ചിരാജാവിനെ ധരിപ്പിപ്പാൻ ആങ്കൾബെക്കുമുഖാന്തിരം ഒരു കത്തയച്ചു. ഒപ്പിട്ടിരുന്നതു് മി: ഡങ്കനായിരുന്നു. രാജാവിന്നു തൃപ്തിയായി. അദ്ദേഹം പിന്നീട് ഒക്ടോബർ 7-ാംനു- (1793-ൽ) അയക്കോട്ടയിൽ ഇരിക്കുമ്പോൾ അവിടെ നേരിട്ടു ചെന്നു മിസ്റ്റർ ഡങ്കനെ കണ്ടു് വളരെ നേരം സരസമായി സല്ലപിക്കുകയും, കുമ്പഞ്ഞിക്കാര്യത്തിന്നു് തന്നെക്കൊണ്ടു കഴിയുന്നതെല്ലാം ആത്മാൎത്ഥമായി ചെയ്തുകൊള്ളാമെന്നു് ഉറപ്പു പറയുകയും ചെയ്തു എന്നും കൂടി റിപ്പോൎട്ടിൽ എഴുതിക്കാണുന്നുണ്ടു്. "കിട്ടേണ്ടതു കിട്ടുമ്പോൾ തോന്നേണ്ടതു തോന്നും" എന്നു ശക്തൻതമ്പുരാനും വിചാരിച്ചിട്ടുണ്ടായിരിക്കും. ഏതായാലും, ഇംഗ്ലീഷുകാരോട് ഇണങ്ങാനും പിണങ്ങാനും നല്ല വശമുണ്ടായിരുന്ന ഒരു നയകോവിദനായിരുന്നു ആ തിരുമേനി എന്നു് അക്കാലത്തെ എഴുത്തുകുത്തുകളിൽനിന്നും മററും ധാരാളം മനസ്സിലാക്കാവുന്നതാണു്.

മെസ്സേർസ് ജോൺ ഡങ്കൻ, വില്ല്യംപേജ്, ചാറൽസ് ബോഡാം, മേജർ ഡോ എന്നിവരായിരുന്നു അന്നത്തെ ആ കമ്മീഷണർമാർ.

ഒരു രാജ്യം യുദ്ധംചെയ്തു പിടിക്കുവാനുള്ളതിനേക്കാൾ അധികം ക്ലേശം അവർ ഇക്കാൎയ്യത്തിൽ സഹിച്ചു. ശക്തനായ ഒരു ശത്രുവിൽനിന്നു സ്വരാജ്യത്തെ രക്ഷിക്കുവാൻവേണ്ട ശ്രമത്തിനേക്കാൾ അധികം ഇക്കാൎയ്യത്തിൽ തമ്പുരാനും ശ്രമിച്ചു. ശക്തൻതമ്പുരാന്റെ കരളുറപ്പു് ഒന്നുകൊണ്ടുമാത്രമാണു് കൊടുങ്ങല്ലൂർ ഇന്നു കൊച്ചിരാജ്യത്തിൽ ചേൎന്നതായിക്കാണുന്നതു്. ഇതുപോലെ ഓരോ ദേശത്തിന്നുവേണ്ടിയും അവിടേയ്ക്കു മല്ലടിക്കേണ്ടിവന്നിട്ടുണ്ടു്. അതിൽ ചിലതു കിട്ടിയില്ലെന്നു വെച്ചു് അവിടത്തെ ശ്രമത്തെ അപലപിക്കുന്നതോ, വാദമുഖങ്ങളും തെളിവുകളും ചിലപ്പോൾ ഗുണദോഷസമ്മിശ്രങ്ങളായിരുന്നു എന്നു കണ്ടു് അവിടത്തെ അവിവേകമായി അനാദരിക്കുന്നതൊ ഒരിക്കലും ക്ഷന്തവ്യമായിരിക്കുകയില്ല.

968--69 ഈ കൊല്ലങ്ങളായപ്പോൾ, ഈ വക വഴക്കുകളെല്ലാം തീൎന്നു്, കൊടുങ്ങല്ലൂർതമ്പുരാനുമായി ശക്തൻതമ്പുരാൻ വളരെ താല്പൎയ്യത്തിലായിരുന്നു. ഈ അവകാശത്തൎക്കങ്ങൾ പൊടിപൂരമായി നടന്ന കാലത്തൊന്നും കൊടുങ്ങല്ലൂർതമ്പുരാനെ പുറത്തു കണ്ടിട്ടില്ലെന്നും, കമ്മീഷണർമാൎക്കു് അദ്ദേഹത്തെ 'കണ്ടു ചോദിക്കാൻ' അതിയായ ആഗ്രഹമുണ്ടായിട്ടും സാധിച്ചില്ലെന്നും വിശേഷിച്ചും പ്രസ്താവ്യമാകുന്നു. എങ്ങനെയായാലും, വഴക്കു തീൎന്നപ്പോൾ അദ്ദേഹം കുഴക്കു കൂടാതെ കൊടുങ്ങല്ലൂരെത്തി, കൊച്ചിയെ വഴങ്ങി വാഴുവാൻ തുടങ്ങി. ശക്തൻതമ്പുരാന്റെ 970-കന്നിമാസം 20-ാംനു-യിലെ ഒരു എഴുത്തിൽ ഇങ്ങനെ കാണുന്നു:- "പടിഞ്ഞാററിയേടത്തു കോവിലിന്നു് മുചുകുന്നത്തു ദേശവും ക്ഷേത്രവും മുമ്പിനാലെ ഉള്ളതാകുന്നു എന്നും, അവിടെ കോവിലിന്റെ ആളുകളെ ആക്കി വിചാരിച്ചത്രെ വരുന്നു എന്നും, ഇപ്പോൾ മഞ്ഞത്തായത്തിന്റെ അവകാശമായി അനുഭവിച്ചുവരുന്ന കൊടയ്ക്കാട്ടു് പടിഞ്ഞാററിയെടത്തിന്നു മുമ്പിനാലെ ഒരു ചെമ്പുതകിടു കൊടുത്തിട്ടുണ്ടെന്നു വെച്ചു് ഒന്നിനൊന്നായിട്ടു സാമൂതിരിയോടു പറഞ്ഞു്, ഏതാനും ആളുകരളെയും കൂട്ടിക്കൊണ്ടു മുചുകുന്നത്തു ചെന്നു് എത്തിയിരിക്കുന്നു എന്നും, കോവിലിന്റെ പേൎക്കു് ഇവിടെ എഴുതിവന്നിരിക്കുന്നു. കോവിലിന്റെ ആളെ നാം അങ്ങോട്ടു് അയയ്ക്കുന്നു. അവിടെ വന്നാൽ, കാൎയ്യങ്ങൾ മിസ്റ്റർ ഇഷ്ടിമാനെ (Mr: Stuart the supervisor, of Malabar) ബോധിപ്പിച്ചു കീഴ്നാളിലെപ്പോലെ ദമലിലും വിചാരിക്കത്തക്കവണ്ണം വേഗത്തിൽ നിദാനം വരുത്തിച്ചുകൊള്ളേണം. കോവിൽ നമ്മെ വിശ്വസിച്ചിരിക്കുന്ന വസ്തുതകൾ ഒക്കെയും രാമന്നു് അറിവുള്ളതാണല്ലൊ." കോഴിക്കോട്ടേയ്ക്കു് അയച്ചിരുന്ന വടക്കെ മുഖം സൎവ്വാധി കാരയ്ക്കാട്ടു് രാമുമേനവനുള്ളതാണു് ഈ

എഴുത്ത്. വാദപ്പെട്ട കാൎയ്യങ്ങളൊക്കെ ഒരുവിധം അവസാനിച്ചാലും സാമൂതിരി വീണ്ടും ഓരോ അവകാശവാദങ്ങൾ, ജന്മിനിലയ്ക്കും ഊരായ്മനിലയ്ക്കും, തുടരെത്തുടരെ പ്രചരിപ്പിച്ചുകൊണ്ടും കുത്തിപ്പിടിച്ചുകൊണ്ടും ഇരുന്നു. അതൊക്കെ തീരുമാനപ്പെടുന്നതിന്ന് കുറെക്കാലംകൂടി വേണ്ടിവന്നു. ചാല, പെരിഞ്ചാല, അകംതുരുത്തു മുതലായ പ്രദേശങ്ങളിലും മററും സാമൂതിരി പല കൈയേററങ്ങൾ തന്നെ നടത്തുകയും, കൊച്ചിയും സാമൂതിരിയും തമ്മിൽ ചില ചില്ലറ യുദ്ധങ്ങൾകൂടി ഉണ്ടാകുകയും മററും ചെയ്തിട്ടുണ്ട്. ആ വിഷയം "ശക്തൻതമ്പുരാനും സാമൂതിരിയും" എന്ന അദ്ധ്യായത്തിൽ പ്രതിപാദിക്കപ്പെടുന്നതാകുന്നു.

'കൊടുങ്ങല്ലൂർശീമ' ഭഗീരഥപ്രയത്നം ചെയ്തു കൈക്കലാക്കി; എന്നിട്ടും കോതപറമ്പു മുതൽ വടക്കോട്ടുള്ള രാജ്യം മുഴുവനും ബ്രിട്ടീഷുശീമയും ശക്തൻതമ്പുരാൻെറ പാട്ടാവകാശത്തിൽ പെട്ടു നിന്നിരുന്നതുമായതുകൊണ്ട്, ആ 'കുത്തകപ്പാട്ടം' അവസാനിക്കുന്നതുവരെ ആ പ്രദേശത്തിൽ കൂടി 'വെള്ളക്കാരൻെറ ഉപദ്രവം' അപ്പപ്പോൾ നേരിട്ടുകൊണ്ടിരുന്നു. അക്കാലത്തു ശക്തൻതമ്പുരാൻ കുമ്പഞ്ഞി അധികാരികൾക്ക് അയച്ചിട്ടുള്ള രണ്ടുമൂന്നു തിരുവെഴുത്തുകളും കൂടി ഉദ്ധരിച്ച് "കൊടുങ്ങല്ലൂർ അദ്ധ്യായം" അവസാനിപ്പിച്ചുകൊള്ളാം.

979-വൃശ്ചികം 3-ാംനു- മിസ്റ്റർ ഡമ്മൻ (Drummond) സായ്പിന്നുള്ള എഴുത്തിൽ "കൊടുങ്ങല്ലൂർ കരേമ്മൽ കുത്താമ്പിള്ളി കേളുക്കുട്ടി (കുത്താമ്പിള്ളി കേളുനമ്പ്യാർ, കമ്പനി താസീൽദാർ) ചില പുരകൾ കെട്ടിച്ചു കാവലാക്കത്തക്കവണ്ണം നിശ്ചയിച്ചിരിക്കുന്ന പ്രകാരം നമ്മുടെ കാൎയ്യസ്ഥന്മാരുടെ പേൎക്ക് എഴുതിവന്നു. അവിടെ പുരകൾ കെട്ടുവാനും കാവലാക്കുവാനും നാം കൂടി ബോധിയാതെ തങ്ങൾ പറഞ്ഞയയ്ക്കയില്ലെന്നും നമുക്കു നല്ല നിശ്ചയം ഉണ്ട്. അതുകൊണ്ട് പുരകൾ കെട്ടുകയും കാവലാക്കുകയും നാനാവിധങ്ങൾ ഒന്നും ചെയ്യാത്തവണ്ണം തങ്ങൾ കേളുക്കുട്ടിക്ക് എഴുതി അയച്ചു നിദാനം വരുത്തി ആയവസ്ഥയ്ക്കു നമുക്ക് എഴുതിവരികയും വേണം......" എന്ന് എഴുതിക്കാണുന്നു.

ഇതിന്നു സായ്പ് എന്തു മറുവടി കൊടുത്തു എന്നറിയുവാൻ ആ എഴുത്തു കാണുന്നില്ല. എന്നാൽ, ശക്തൻതമ്പുരാൻ വീണ്ടും ആ സംഗതിക്കു തന്നെ വൃശ്ചികം 17-ാംനു- ഇപ്രകാരം എഴുതിയിരിക്കുന്നതായി കാണുന്നുണ്ട്:— "കൊടുത്തയച്ച കടദാസ്സ് വായിച്ചു കേട്ട് അവസ്ഥയും ധരിച്ചു. കൊടുങ്ങല്ലൂര് 'പണിക്കർകടവിന്നു' വടക്കു തങ്ങൾക്ക് ഒരു

ബങ്കലാവു കെട്ടിക്കത്തക്കവണ്ണം തങ്ങൾ കല്പന കൊടുത്തിട്ടുണ്ടെന്നല്ലൊ എഴുതിവന്ന കടദാസ്സിൽ ആകുന്നു. ബഹുമാനപ്പെട്ട കുമ്പഞ്ഞിയും നാമും ആയിട്ടു് കരാറു് എഴുതിപ്പിടിച്ചിരിക്കുന്ന രാജ്യത്തു തങ്ങൾക്കു് ഒരു ബങ്കലാവു കെട്ടണമെങ്കിൽ അപ്രകാരത്തിന്നു നമുക്കു് എഴുതി അയച്ചു നാം കൂടെ അനുവദിച്ചിട്ടു വേണ്ടതാകുന്നു എന്നും, അപ്രകാരം അത്രെ അതിന്റെ ഞായം ആകുന്നു എന്നും, അതുകൊണ്ടു നമ്മുടെ അനുവാദം കൂടാതെ തങ്ങൾ അവിടെ ബങ്കലാവു കെട്ടിക്ക ഇല്ലെന്നും അത്രെ നാം വിചാരിക്കുന്നതു്. നമ്മുടെ അനുവാദം കൂടാതെ ബലമായിട്ടു് ബങ്കലാവു കെട്ടിക്കുന്നു എങ്കിൽ, ആയതു് നമുക്കെത്രയും വളരെ സങ്കടമായിട്ടുള്ളതാക കൊണ്ടു്, ബഹുമാനപ്പെട്ട കുമ്പഞ്ഞിസംസ്ഥാനത്തു നമ്മുടെ ആവലാതിയും ഉണ്ടു്. നമ്മുടെ സങ്കടപ്രകാരം മേൽസ്ഥാനത്തു ബോധിപ്പിക്കയും ചെയ്യും...".

മേടം 17-ാംനു- വീണ്ടും തമ്പുരാൻ എഴുതുന്നു:—"കൊടുങ്ങല്ലൂര് ബങ്കലാവു പണിയിക്കത്തക്കവണ്ണം തങ്ങൾ അയച്ചിരിക്കുന്ന ആളുകൾ- മുദ്രശിപായികളെ അയച്ചു് കൊടുങ്ങല്ലൂരുനിന്നു തെങ്ങും മരവും വെട്ടിക്കൊണ്ടുപോകയും, ആശാരിമാരെയും കൂലിക്കാരെയും പിടിച്ചുകൊണ്ടുചെന്നു കൂലി വേണ്ടുംവണ്ണം കൊടുക്കാതെ വേല എടുപ്പിക്കയുംചെയ്തുകൊണ്ടു്, കുടികൾ ചിലര് പുറപ്പെട്ടുപോയിയെന്നു നമ്മുടെ ആളുകളുടെ പേക്കു് ഇവിടെ എഴുതിവന്നു. തങ്ങൾക്കു ആളുകൾവേണമെങ്കിൽ എഴുതി വന്നാൽ നാം വേണ്ടതു കൂട്ടി അയപ്പിക്കുമല്ലൊ. ആയതല്ലാതെ ഇപ്രകാരം ചെയ്തു എന്നുവെച്ചാൽ ഞെരുക്കമായിട്ടുവരുമല്ലൊ. അതുകൊണ്ടു നാംതമ്മിലുള്ള അന്യോന്യവിശ്വാസത്തിന്നു നമുക്കു എഴുതി അയയ്ക്കുന്നതുകൂടാതെ ഇങ്ങനെ ഒന്നും വരാതിരിക്കത്തക്കവണ്ണം നിദാനം വരുത്തി ആയവസ്ഥയ്ക്കു് എഴുതിവരികയും വേണം......"

സായ്പു് 'വ്യസനിച്ചു'കൊണ്ടും 'മാപ്പപേക്ഷിച്ചു'കൊണ്ടും—സായ്പിന്നു് അതു് എളുപ്പമാണല്ലൊ—ശക്തൻ തമ്പുരാന്നു് എഴുതി അയച്ചു് അനുവാദവും സഹായവും അപേക്ഷിച്ചു; അനുവദിക്കപ്പെട്ടുകയും ചെയ്തു.

ഒന്നു കഴിഞ്ഞപ്പോൾ മറെറാന്നായി! കൊടുങ്ങല്ലൂരുള്ള കടത്തുകടവുകളിലും സായ്പു കൈവെച്ചു. 977 മീനം 5-ാംനു- അതിനെപ്പററി ശക്തൻതമ്പുരാൻ മിസ്റ്റർ ധമ്മൻസായ്പിന്നു്—അദ്ദേഹം അന്നു ചാവക്കാട്ടുക്കടിയായിരുന്നു—താഴെചേർക്കുന്ന എഴുത്തയച്ചിരിക്കുന്നു. "......നമ്മുടെ കൊടുങ്ങല്ലൂര്, അഴിക്കോട്ടുക്കടവിലും, പണിക്കർകടവിലും, ആനാ

പ്പുഴക്കടവിലും, ഉൗഴത്തുംകടവിലും, നമ്മുടെവകയിൽനിന്നും കടത്തു് എറക്കിച്ചു വരുന്നൊടത്തു തങ്ങൾ മുദ്രശ്ശിപായിമാരേയും ആളുകളേയും ആക്കിച്ചു്, കടത്തു് എറക്കിച്ചു കാശുമേടിച്ചുവരികകൊണ്ടു്, ആ കാൎയ്യത്തിന്നു* നാം തങ്ങൾക്കു എഴുതിക്കൊടുത്തയച്ചാറെ, 'മാക്കലോട്ടുസായ്പു്' അവർകളുടെ കല്പനയ്ക്കു് അത്രെ കടത്തിന്നു് ആളെ ആക്കിയതു് എന്നും, അവിടെനിന്നും കടദാസ്സു എഴുതിവന്നാൽ ഒഴിച്ചലാക്കിത്തരാമെന്നും, അല്ലൊ തങ്ങൾ പറഞ്ഞയച്ചതു്. ആ കാൎയ്യംകൊണ്ടും, അതിൽപിന്നെ കരുപ്പടന്നയിൽ നമ്മുടെ നെൽപുരയുടെ വടക്കുവശത്തു മുദ്രശിപായിമാരും ആളുകളും കൂടെ വന്നു് അവിടെ ആരും ആയുധവും കൊണ്ടു നടന്നു കൂടാ എന്നു കിണ്ണംകൊട്ടി പറകയും, കരുപ്പടന്നക്കടവിലും ആളാക്കി കാശു മേടിക്കയും ചെയ്കകൊണ്ടും, കൊടുങ്ങല്ലൂരും ആരും ആയുധം കൊണ്ടു നടന്നുകൂടാ എന്നു കിണ്ണം കൊട്ടി പറഞ്ഞിരിക്കുന്ന അവസ്ഥകൊണ്ടും, 'മേജർ മാക്കലൊട്ടു'സായ്പിന്നു നാം എഴുതിക്കൊടുത്തയച്ചു ബോധിപ്പിച്ചാറെ, കുമ്പഞ്ഞി ആളുകളെ ഒഴിപ്പിക്കത്തക്കവണ്ണവും ആയുധവുംകൊണ്ടു നടക്കത്തക്കവണ്ണവും, തങ്ങൾക്കു് എഴുതിക്കൊടുത്തയച്ചിരിക്കുന്ന പ്രകാരം മാക്കലൊട്ടുസായ്പു് അവർകളുടെ കടദാസ്സു് നമുക്കു വന്നിരിക്കുന്നു. അതുകൊണ്ടു് ഇക്കാൎയ്യത്തിൽ ഒക്കെയും വേഗത്തിൽ നിദാനം വരുത്തി അയയ്ക്കയും ചെയ്യുമല്ലൊ..."

ഇപ്രകാരം തൊട്ടതിനും പിടിച്ചതിനുമെല്ലാം വാശിയും തക്കവുമായാണു് കഴിഞ്ഞുവന്നതു്. "തുശി കടത്തേണ്ട ദിക്കിൽ തുമ്പ കടത്തി"ക്കൊണ്ടുവന്ന അന്നത്തെ കുമ്പഞ്ഞി എജമാനൻമാൎക്കു ശക്തൻതമ്പുരാൻ ഒരു "കണ്ണിൽ കരടായി"ത്തീൎന്നതിൽ അത്ഭുതപ്പെടുവാനില്ല. അവരുടെ അധികാരപ്രമത്തതയെ അവിടുന്നു് അശേഷവും വകവെച്ചിരുന്നില്ല. എത്തിക്കാവുന്ന സ്ഥാനങ്ങളിലെല്ലാം ഏതു ചില്ലറക്കാൎയ്യത്തിന്നും അവിടുന്നു കടലാസ്സുകൾ തുടരെത്തുടരെ എത്തിച്ചുകൊണ്ടിരുന്നു. അദ്ദേഹം അന്നു് അങ്ങനെ ചെയ്തില്ലായിരുന്നു എങ്കിൽ, ഇന്നത്തെ സ്ഥിതി എത്രമാത്രം പരുങ്ങലിലായിപ്പോയേനേ എന്നു പറഞ്ഞറിയിക്ക വയ്യാ. അന്നത്തെ സ്ഥിതിഗതികളും മനഃസ്ഥിതികളും നോക്കിയാൽ സായ്പുമാൎക്കൊക്കെ ശക്തൻതമ്പുരാനെ സംശയവും ശങ്കയും ഭയവും ഉണ്ടായിരുന്നതായിക്കാണുന്നതു് അസംഭവ്യമല്ല; ഇത്രയും ക്രസൽ കൂടാതെ, വിടാതെ വാദിച്ചുകൊണ്ടിരുന്ന അദ്ദേഹം, "ടിപ്പുവുമായി എഴുത്തുകുത്തുകൾ നടത്തിയിരുന്നു എന്നും, പരന്ത്രീസ്സുകാരോടു സഖ്യത്തിലായിരുന്നു എന്നും, നെപ്പോ

ളിയൻ ബോണാപാർട്ടിന്റെ ഛായാപടം തന്നെ പെട്ടിക്കകത്തു വെച്ചിരുന്നു എന്നും" മററും കുമ്പഞ്ഞിക്കാർ വിശ്വസിച്ചതും വിസ്മയാവഹമല്ല; ആ തരം നോക്കി ശക്തന്റെ നിശിതമായ ഭരണത്തിന്നു വഴങ്ങേണ്ടിവന്നവരും സാമൂതിരിയുടെ സിൽബന്തികളും "ഒന്നിനൊന്നായി ഓരോന്നു പറഞ്ഞു" കുമ്പഞ്ഞിക്കാറയ്ക്കു കനം പിടിപ്പിക്കാൻ ശ്രമിച്ചതും അസംഗതമല്ല; എന്നാൽ, സഹജമായ പരിശ്രമശീലത്താലും നെഞ്ഞൂക്കിനാലും ധിഷണാബലത്താലും നയോപായങ്ങളാലും കീഴടങ്ങാതേയും കാര്യം കളയാതേയും, കുഴപ്പക്കായലിൽ കിടന്നു മറിഞ്ഞിരുന്ന കൊച്ചിയെ അവിടന്നു് സുഖാവഹമായ ഒരു കരയ്ക്കു് അടുപ്പിക്കുകതന്നെ ചെയ്തു.



